# മുഖവാക്ക്



ഭരണാധികാരികൾക്കെതിരായ ഖുറൂജ് അഥവാ കലാപം, വിമത നീക്കം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് ഭരണാധികാരിയോടുള്ള കൂറ് ലംഘിക്കുക, അനുസരണത്തിനുള്ള അവകാശം നിഷേധിക്കുക, ബലപ്രയോഗത്തിലൂടെ പോലും അവരെ അട്ടിമറിക്കാൻ  ശ്രമിക്കുക, അധികാരത്തിൽ നിന്ന് നീക്കം ചെയ്യുക എന്നൊക്കെയാണ്.

ഖുറൂജിന്റെ ശറഇയായ അർത്ഥം, സ്പഷ്ടമായ കുഫ്ർ അല്ലെങ്കിൽ ബവ്വാഹായ കുഫ്ർ നടപ്പിലാക്കുന്ന ഒരു ഭരണാധികാരിയെ സായുധ കലാപത്തിലൂടെ ഭരണത്തിൽ നിന്ന് നീക്കം ചെയ്യുക എന്നാണ്. ഇന്ന് പണ്ഡിതന്മാർക്കിടയിൽ ഈ വിഷയത്തെക്കുറിച്ച് ധാരാളം ചർച്ചകൾ നടക്കുന്നുണ്ടെങ്കിലും അതിന്റെ യാഥാർത്ഥ്യവും പ്രസക്തിയും വളരെ കുറച്ചാളുകൾക്ക് മാത്രമാണ് അറിയാവുന്നത്. ഈ വിഷയത്തിന്റെ പ്രാധാന്യവും അതിലുള്ള അപകടവും കാരണം ഇതിന് കൃത്യമായ വിധികളും വ്യവസ്ഥകളുമുണ്ട്. പണ്ഡിത്മാർ അതേക്കുറിച്ച് ധാരാളം എഴുതിയിട്ടുണ്ട്.

ഭരണാധികാരി ആക്രമിയാണെങ്കിലും വാളെടുക്കരുത് എന്നാണ് ഒരു പക്ഷം. അക്രമിയായ മുസ്‌ലിം ഭരണാധികാരിക്കെതരെ അനിവാര്യമായ അവസ്ഥയിൽ ഖുറൂജ് ആവാമെന്ന് മറുപക്ഷം. എന്നാൽ, ഈ ഖുറൂജ് പ്രഥമ നടപടിയല്ലെന്നും, ഗുണദോഷിക്കലിന്റെയും ഉപദേശത്തിന്റെയും സംവാദത്തിന്റെയും എല്ലാ മാർഗങ്ങളും ഇല്ലാതായ ശേഷം മാത്രം, ശരീഅത് സംരക്ഷിക്കാൻ മറ്റ് മാറ്റങ്ങളൊന്നും തന്നെയില്ലെങ്കിൽ, അനിവാര്യമായ ഒരവസാന പടിയെന്ന നിലക്ക് മാത്രമേ അത് പാടുള്ളൂവെന്നാണ് അതിന് ന്യായം പറഞ്ഞവർ പോലും വ്യക്തമാക്കിയത്. അതായത്, ഇസ്‌ലാമിന്റെ പ്രയോഗം സംരക്ഷിക്കുന്നതിന് പരാമർശിക്കപ്പെട്ട മറ്റെല്ലാ മാർഗങ്ങളും പരാജയപ്പെട്ട  സാഹചര്യത്തിൽ മാത്രം, ഭരണാധികാരിക്കെതിരെ നടത്തുന്ന ഖുറൂജിന് ന്യായം ഉണ്ടെന്നാണ് അവർ പറയുന്നത്. അതാണ് ഖലീഫ അലി വ്യക്തമാക്കിയത്.

ഭരണാധികാരികൾക്കെതിരായ ഖുറൂജ് എന്ന വിഷയം മുൻകാലങ്ങളിലും ഇക്കാലത്തും വലിയ ചർച്ചാവിഷയവും ഒട്ടേറെ വിയോജിപ്പുകളും അഭിപ്രായന്തരങ്ങളും നിറഞ്ഞതാണ്. ഭരണാധികാരിളുടെ പ്രവൃത്തികൾ എന്തുതന്നെയായാലും അവർക്കെതിരെയുള്ള ഖുറൂജ് ശരിയല്ലെന്ന അഭിപ്രായമാണ് കൂടുതൽ

വ്യാപകമായുള്ളതതെന്നത്  ശ്രദ്ധേയമാണ്. ശരീഅത് ലംഘിച്ചുകൊണ്ട് പോലും അധികാരം  നിലനിർത്താൻ ആഗ്രഹിക്കുന്ന ഭരണാധികാരികളാണ് ഇതിന് പ്രധാനമായും കാരണം. അവരെ പിന്തുണക്കുന്ന മുർജിഅ ഉലമയാണ് അവർക്കായി ന്യായങ്ങൾ പടക്കുന്നത്. ഈ ഭരണാധികാരികൾ അവരുടെ ആഗ്രഹങ്ങൾക്കനുയോജ്യമായ ആശയങ്ങൾ പ്രോത്സാഹിപ്പിക്കുകയും, അങ്ങനെയല്ലാത്തവയെ അടിച്ചമർത്തുകയും, ചെയ്യുന്നു. തങ്ങൾക്കായി ഓശാന പാടുന്ന പണ്ഡിതന്മാരെ ഉപയോഗിച്ച് സത്യത്തിന്റെ ശബ്ദം നിശബ്ദമാക്കാനും, തങ്ങൾക്ക് ഇഷ്ടമുള്ള അഭിപ്രായങ്ങളും ഫത്‌വകളും പുറപ്പെടുവിക്കാനും അവർക്കായിട്ടുണ്ട്. അങ്ങനെ ഖുറൂജ് അനുവദിക്കുന്നവരെ തീവ്രവാദിയെന്നും, ഖവാരിജെന്നും  അവർ ആരോപിക്കുന്നു. ഭരണാധികാരിയോടുള്ള കൂറ് റദ്ദാക്കാനോ, ഭരണാധികാരി എത്ര അധമനോ അധാർമികനോ അക്രമിയോ ആയാലും, അദ്ദേഹത്തോടുള്ള അനുസരണം നിർബന്ധമാണെന്നും, ഹാകിം എത്ര സ്വേച്ഛാധിപതിയോ മർദകനോ ആയി മാറിയാലും, കലാപം നിലവിലുള്ളതിനേക്കാൾ വലിയ തിന്മകളിലേക്ക് നയിക്കുമെന്ന വ്യാജേന, അദ്ദേഹത്തോടുള്ള ക്ഷമ ആവശ്യമാണെന്നും അവർ പഠിപ്പിക്കുന്നു.

അതൊക്കെ മുസ്‌ലിമായ ഭരണാധികാരികളുടെ കാര്യം. എന്നാൽ, സമകാലിക ഭരണാധികാരികളുടെ കുഫ്ർ വ്യക്തമായിക്കഴിഞ്ഞിട്ടും അവർക്കെതിരെ ഖുറൂജ് പാടില്ലെന്നും, അത്തരം ഭരണാധികാരികളെയും ഭരണകൂടങ്ങളെയും പൂർണമായി അംഗീകരിച്ച് വിധേയത്വമുള്ള നല്ല പ്രജകളായി ജീവിക്കണമെന്നുമാണ് അഹ്‌ലുസ്സുന്നയുടെ മേലങ്കി ധരിച്ച സമകാലിക ഉലമ ഈ സമുദായത്തെ നിരന്തരം പഠിപ്പിച്ചുകൊണ്ടിരിക്കുന്നത്. തങ്ങളുടെ നിലപാടുകളെ ന്യായീകരിക്കാനായി അവർ ഹജ്ജാജ് ബിൻ യൂസുഫിന്റെ കാര്യത്തിൽ അബ്ദുല്ലാഹ് ബിൻ ഉമറിന്റെ നിലപാട് ഉദാഹരിക്കുന്നു. അതായത്, ഹജ്ജാജിന് എതിരെയുള്ള ഖുറൂജിനെ പ്രസിദ്ധ സ്വഹാബിയായ അബ്ദുല്ലാഹ് ബിൻ ഉമർ നിരാകരിച്ചത് അവർ തെളിവായി എടുത്ത് കാണിക്കുന്നു. അതേപോലെ ഖുർആൻ സൃഷ്ടിവാദ (ഖൽഖുൽ ഖുർആൻ) വിഷയത്തിൽ ഇമാം അഹ്മദ് ബിൻ ഹൻബൽ കാലഘട്ടത്തിലെ അബ്ബാസി ഭരണകൂടത്തിന് എതിരെ ഖുറൂജ് നടത്തിയില്ലെന്നതും അവർ ഉദാഹരിക്കുന്നു. കാലഘട്ടത്തിലെ മുർജിഅ വ്യാപകമായി പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്ന തെളിവുകളാണിവ.

ഈ തെളിവുകളെ വസ്തുനിഷ്ഠമായി വിലയിരുത്തുകയാണ് വരും താളുകൾ. ഒപ്പം ആ വാദത്തിന്റെ പൊള്ളത്തരങ്ങൾ തുറന്ന്

കാണിക്കാനുമുള്ള എളിയ ശ്രമം കൂടിയാണ്.

ഈ വിഷയത്തിലെ ഇസ്‌ലാമികമായ നിലപാട് വ്യക്തമാക്കണമെന്ന് എന്നോട് ആവശ്യപ്പെട്ട നിരവധി സഹോദരങ്ങളുണ്ട്. സത്യം അറിയാനുള്ള അവരുടെ വ്യഗ്രതയാണ് ഈ ഉദ്യമത്തിന് നിദാനം. ഇതിലെ ഓരോ നന്മകളും അല്ലാഹുവിൽ നിന്ന് മാത്രമാണ്. കാരണം, ഇതിനായി തൂലിക ചലിപ്പിച്ചത് അല്ലാഹുവാണ്, ഞാൻ ഒരു നിമിത്തം മാത്രം. ഇതിലെ ഓരോ പാളിച്ചകളും അബദ്ധങ്ങളും എന്റെ അജ്ഞതയുടെ ശേഷിപ്പാണ്. അത് ചൂണ്ടി കാണിക്കുന്നത് അവ തിരുത്താനുള്ള ആദേശമായി ഞാൻ സ്വീകരിക്കുകയും ചെയ്യും.

അല്ലാഹുവിന്റെ ധർത്തിയെ അവന്റെ നിയമങ്ങളനുസരിച്ചാണ് ഭരിക്കേണ്ടത് എന്ന ശാഠ്യവും ആഗ്രഹവുമാണ് ഇതിന്റെ പിന്നിലെ വാശിയായി നിന്നത്. ജീവിതത്തിന്റെ സകല മേഖലയെയും നയിക്കേണ്ടതിനായാണ് താൻ ശരീഅത് അവതരിപ്പിച്ചതെന്ന അല്ലാഹുവിന്റെ വചനം പൊളിയല്ല. അത് തള്ളിക്കളയുന്നവർ സത്യനിഷേധികളല്ലാതെ ആരാണ്? കുടുംബത്തിലും മസ്ജിദുകളിലും മദ്റസകളിലും മാത്രം ഇടപെടാനുള്ളതല്ല ശരീഅത്. സമൂഹത്തിലും വിദ്യാഭ്യാസത്തിലും കലയിലും ധനകാര്യങ്ങളിലും രാഷ്ട്രീയത്തിലും ഭരണത്തിലും

അന്താരാഷ്ട്ര ബന്ധങ്ങളിലും ഒക്കെ അത് ഇടപെടുന്നു. എല്ലാ കാര്യങ്ങളിലും അതിന് നിലപാടുകളുമുണ്ട്. ആ നിലപാടുകളെ പഴഞ്ചനെന്ന് ആരോപിച്ച്, സമകാലികാവസ്ഥകൾക്ക് അനുയോജ്യമല്ലാത്ത പ്രാകൃതമെന്ന് പ്രസ്താവിച്ച് അകറ്റി നിർത്തുന്നത് സർവ്വജ്ഞ (അലീം) നായ, ആദി (അവ്വൽ) യും അന്ത്യനു (ആഖിർ) മായ, മനുഷ്യന് വേണ്ട സർവതും സൃഷ്ടിച്ച് (ഖാലിഖ്) ആസൂത്രണം (മുദബ്ബിർ) ചെയ്ത, അവന് വേണ്ടതിന്റെയെല്ലാം യുക്തിയറിഞ്ഞ് (ഹകീം) വിധിക്കുന്ന (ഹകം) സർവ്വശക്തനായ അല്ലാഹുവെ നിഷേധിക്കലല്ലാതെ എന്താണ്!?

അല്ലാഹുവിന്റെ നിയമം മാറ്റിവെച്ച് ഭരിക്കുന്ന ഹുക്കാമിനോടൊപ്പം നിൽക്കുന്ന സമകാലിക മുർജിഅയുടെ  നിലപാടുകളെ റദ്ദ് ചെയ്യാനുള്ള ശ്രമം, സ്വഹാബതിന്റെ ഫഹ്മും ആഥാറും സലഫിന്റെ ചര്യയും മുന്നിൽ വെച്ച് കൊണ്ടുള്ള അഹ്ലുസ്സുന്നയുടെ നിലപാടുകളെ ആശ്രയിച്ച് മാത്രമാണ് സാധ്യമാക്കേണ്ടത്. അത്തരമൊരു ശ്രമം തന്നെയാണ് നിങ്ങളുടെ മുന്നിലുള്ള ഈ രിസാല. അല്ലാതെ എന്റെ അഭിപ്രായങ്ങൾക്ക് തെല്ലും പ്രസക്തിയില്ല.

ഭരണാധികാരി അക്രമിയായ മുസ്‌ലിമാണെങ്കിൽ അയാൾക്കെതിരെ ഖുറൂജ് പാടില്ലെന്നാണ്

അഹ്ലുസ്സുന്നയിലെ ഒരു വിഭാഗം പണ്ഡിതന്മാരുടെ നിലപാട്. പ്രവാചക വചനമാണ് അവർ തെളിവാക്കുന്നത്. എന്നാൽ ഭരണാധികാരി മുസ്‌ലിം ആണെങ്കിലും നീതിമാനല്ലെങ്കിൽ യുദ്ധം ചെയ്യുന്നവർക്ക് ഒരു ന്യായമുണ്ടെന്ന് ഖലീഫ അലി പറയുന്നു. അതിനാൽ അങ്ങനെയുള്ള ഭരണാധികാരിക്ക് എതിരെയുള്ള ഖുറൂജ് നടത്തുന്നവരോട് യുദ്ധം ചെയ്യരുതെന്ന് അദ്ദേഹം നിർദേശിക്കുന്നു. നീതിമാനായ ഖലീഫ അലിക്കെതിരെ ഖുറൂജ് നടത്തിയ സ്വഹാബതിന്റെ നീതിബോധത്തെയും നമുക്കാർക്കും ചോദ്യം ചെയ്യാനാവില്ലല്ലോ. ഖുറൂജ് നടത്തിയിട്ടും ആ സ്വഹാബതിനെ ആരും ഖവാരിജ് എന്ന് വിളിച്ചില്ല; അവരിൽ കുഫ്ർ ആരോപിച്ച വഴിപിഴച്ച  മുഅ്തസില അല്ലാതെ. എന്നിട്ടും അഹ്ലുസ്സുന്ന അവരെ തക്ഫീർ ചെയ്തില്ല.

ഖലീഫ അലിക്കെതിരെ നീങ്ങിയ പ്രവാചക പത്നിയായ ഉമ്മ ആഇശ, ബദരികളായ ത്വൽഹ ബിൻ ഉബയ്ദുല്ലായും, സുബയ്ർ ബിൻ അവ്വാമും, അംറ് ബിൻ ആസ്വ്, അബ്ദുല്ലാഹ് ബിൻ അംറ് ബിൻ ആസ്വ്, മുആവിയ ബിൻ അബീ സുഫ്‌യാൻ, നുഅ്മാൻ ബിൻ ബശീർ തുടങ്ങിവരെ ഭരണാധികാരിക്ക് എതിരെ ഖുറൂജ് ചെയ്തതിനാൽ ഖവാരിജിന്റെ മൻഹജിലാണ് എന്ന് കുറ്റപ്പെടുത്തിയില്ല. ഭരണാധികാരി അക്രമിയായതിനാലും നീതിമാനല്ലാത്തതിനാലും

ഇസ്‌ലാമിക നിയമങ്ങളെ യഥാവിധി മാനിക്കാത്തതിനാലും ഖുറൂജിന് ശ്രമിച്ച പ്രവാചക പൗത്രനായ ഹുസയ്ൻ മദീന വിട്ട് കൂഫയിലേക്ക് പോകാൻ തുനിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ നിലപാടിനെ മുതിർന്ന സ്വഹാബത് വിലക്കി. അദ്ദേഹത്തിന്റെ പിതാവിനോടുള്ള കൂഫക്കാരുടെ സമീപനം മുന്നിൽ വെച്ച് അവരെ വിശ്വസിക്കാൻ കൊള്ളില്ലെന്ന് ഉപദേശിക്കുമ്പോഴും ഭരണാധികാരിക്കെതിരെയുള്ള നീക്കത്തിന്റെ പേരിൽ അദ്ദേഹം ഖവാരിജിന്റെ മൻഹജിലാണെന്ന് അവരാരും അദ്ദേഹത്തിന് മുന്നറിയിപ്പ് നൽകിയില്ല. അദ്ദേഹത്തിന്റെ നീക്കത്തിന്റെ തന്ത്രപരതയെ മാത്രമാണ് അവർ വിമർശിച്ചത്. ഭരണാധികാരിക്ക് എതിരെ ഖുറൂജ് നടത്തുന്ന ഖവാരിജിന്റെ മുൻമാതൃക അവരുടെ മുന്നിലുണ്ടായിരുന്നിട്ടു കൂടി അവർ ഹുസയ്ന്റെ ആ നിലപാടിനെ അതിനോട് ഉപമിച്ചില്ല.

വ്യവസ്ഥാപിത ഭരണകൂടത്തിൽ നിന്ന് മാറി നടന്നിട്ടും അബ്ദുല്ലാഹ് ബിൻ സുബയ്റിന്റെ നിലപാട് ഖവാരിജിന്റെ നിലപാടാണെന്ന് ആരും ആരോപിച്ചില്ല. അദ്ദേഹത്തെ ഉപദേശിച്ചുവെങ്കിലും ഖവാരിജിന്റെ ഫിത്നയെ കുറിച്ച് സൂചിപ്പിച്ച് വിലക്കിയില്ല. യസീദ് ബിൻ മുആവിയക്കെതിരെ ഖുറൂജ് നടത്തിയ അബ്ദുല്ലാഹ് ബിൻ ഹൻദലയെയെയും മദീനാ നിവാസികളെയും ആരും ഖവാരിജായി ഗണിച്ചില്ല.

ഖലീഫയായിരുന്ന അബ്ദുൽ മലിക് ബിൻ മർവാനെതിരെ നീങ്ങിയ അബ്ദുർറഹ്മാൻ ബിൻ അശ്അതിനെയും അദ്ദേഹത്തെ പിന്തുണച്ച സഈദ് ബിൻ ജുബയ്ർ, അശ്ശുഅയ്ബി പോലുള്ളവരെയും ആരും ഖവാരിജ് ആക്കിയില്ല.

എന്താണ് അതിനർഥം? മുസ്‌ലിമായ ഭരണാധികാരിക്കെതിരെ ആയുധമെടുക്കരുതെന്ന പ്രവാചക കല്പന ഈ സ്വഹാബതിന് മുന്നിൽ ഉണ്ടായിരുന്നില്ലേ? എന്നാൽ പ്രസ്തുത പ്രസ്താവനയെ എങ്ങനെയാണ് അവർ മനസ്സിലാക്കിയത്? എന്തായിരുന്നു അതിനോടുള്ള സ്വഹാബതിന്റെയും താബിഊന്റെയും സമീപനം? പ്രസ്തുത ഹദീസിനെ മറ്റ് ഹദീസുകളുടെ വെളിച്ചത്തിലല്ലേ അവർ പരിഗണിച്ചത്? അക്രമം കണ്ടാൽ കൈകൊണ്ട് തടയുക എന്ന ഈമാനിന്റെ ഉയർന്ന ബോധ്യത്തിന്റെ കണ്ണാടിയിലൂടെയായിരുന്നില്ലേ അവരൊക്കെ ആ ഹദീസിനെ നോക്കിക്കണ്ടത്? അതാണല്ലോ ഇമാം ഇബ്നു ഹസ്മ് പറഞ്ഞത്.

അല്ലാഹുവിന്റെ നിയമം മാറ്റി വെച്ച് ഭരണം നടത്തുന്നവരെ ന്യായീകരിക്കാനായി വർത്തമാനകാല ഇർജാഈ ഉലമ പറയുന്നതും പഠിപ്പിക്കുന്നതും ശരിയല്ലെന്നാണ് ഇതെല്ലാം വ്യക്തമാക്കുന്നത്.

അതായത്, മുസ്‌ലിമായ ഭരണാധികാരിക്കെതിരെ പോലും ഖുറൂജ് നടത്തുന്ന എല്ലാവരും ഖവാരിജ് അല്ലെന്ന്! അപ്പോൾ പിന്നെ കാഫിറായ ഭരണാധികാരിക്കെതിരെ ഖുറൂജ് നടത്തുന്നവരെ ഖവാരിജ് എന്ന് വിളിക്കാൻ എന്ത് ന്യായമാണുള്ളത്? പ്രാമാണിക ഹദീസ് ഗ്രന്ഥങ്ങളിൽ പോലും ബുഗാത് (വിമതർ / വിപ്ലവകാരികൾ) എന്നാണ് ഖുറൂജ് നടത്തിയ അത്തരക്കാരെ മുഹദ്ദിസുകൾ വിശേഷിപ്പിച്ചത്. അല്ലാതെ ഖവാരിജ് എന്നല്ല. അതിനാൽ ഇക്കാര്യത്തിൽ നാം പാഠം സ്വീകരിക്കുന്നത് പൂർവികരായ (സലഫ്) പണ്ഡിതരിൽ നിന്നാണ്. പിൽക്കാല (ഖലഫ്) ക്കാരിൽ നിന്നല്ല.

മുസ്‌ലിമായ ഭരണാധികാരിക്കെതിരെ ഖുറൂജ് പാടില്ലെന്ന് തന്നെയാണ് നമ്മുടെയും അഭിപ്രായം. അയാൾ അക്രമിയാണെങ്കിലും ഉറയിൽ നിന്ന് വാളെടുക്കരുതെന്ന പ്രവാചക കൽപനയെ നാം മാനിക്കുന്നു, ശിരസ്സാവഹിക്കുന്നു. അത് അതേയർഥത്തിൽ തന്നെ നടപ്പിൽ വരുത്താൻ പരിശ്രമിക്കുകയും ചെയ്യും. കാരണം, അക്കാര്യത്തിൽ സൂക്ഷ്മത പുലർത്തിയ സ്വഹാബതിന്റെ മാതൃക നമുക്ക് മുന്നിലുണ്ട്. അതുകൊണ്ട് തന്നെ അക്കാര്യത്തിൽ അഹ്ലുസ്സുന്നയുടെ നിലപാടിൽ നിന്ന് അണുവിട വ്യതിചലിക്കാൻ. നമുക്കാവില്ല.

എന്നാൽ അതോടൊപ്പം തന്നെ, ഭരണാധികാരി അക്രമിയായതിനാൽ ഖുറൂജ് നടത്തിയ സ്വഹാബികളുടെ മാതൃക മാതൃക മുന്നിൽ വെച്ച് കാലഘട്ടത്തിലെ കാഫിറായ ഭരണാധികാരിക്കെതിരെയുള്ള (അക്രമിയായ മുസ്‌ലിം ഭരണാധികാറിക്കെതിരെ അല്ല) ഖുറൂജിനും നാം ന്യായം കണ്ടെത്തുകയും ചെയ്യുന്നു. അക്കാര്യത്തിൽ ഉബാദ ബിൻ സാമിതിൽ നിന്ന് ബുഖാരിയും മുസ്‌ലിമും ഉദ്ധരിക്കുന്നത് നാം തെളിവാക്കുന്നു. അദ്ദേഹം പറഞ്ഞു, "**നബിയുടെ ക്ഷണം സ്വീകരിച്ച് ഞങ്ങൾ അവിടുന്നിന് ബയ്അത് ചെയ്തു. ഇഷ്ടത്തിലും അനിഷ്ടത്തിലും എളുപ്പത്തിലും ബുദ്ധിമുട്ടിലും, അവിടുന്നിന് മുൻഗണന നൽകുമെന്നും, കേൾക്കുകയും അനുസരിക്കുകയും ചെയ്യുമെന്നും ഞങ്ങൾ പ്രതിജ്ഞ ചെയ്തു. അല്ലാഹുവിൽ നിന്ന് വ്യക്തമായ തെളിവ് വന്ന വിഷയത്തിൽ സ്പഷ്ടമായ അവിശ്വാസം (ബവ്വഹായ കുഫ്ർ ) ദർശിക്കാത്തിടത്തോളം അധികാരികളുടെ അധികാരത്തോട് തർക്കിക്കില്ലെന്നും ഞങ്ങളിൽ നിന്ന് പ്രതിജ്ഞയെടുത്തു**" (ബുഖാരി 7055).

അതുകൊണ്ട് തന്നെ കഴിവും പ്രാപ്തിയുമുള്ള ഏതൊരു സംഘത്തിനും അത്തരം കാഫിർ മുർതദ്ദായ ഭരണാധികാരിക്കെതിരെ ഖുറൂജ് നടത്തേണ്ടത് ബാധ്യതയാണ്. ആയതിനാൽ സമകാലിക

ഭരണാധികാരികളുടെ കുഫ്റിന്  വ്യക്തത വന്ന ശേഷവും, അക്കാര്യത്തിൽ വന്നിരിക്കുന്ന എല്ലാ ഹദീസുകളെയും,  നീതിയേയും അക്രമത്തെയും ഫിത്നയെയും കുറിക്കുന്ന ഖുർആനിക സൂക്തങ്ങളുടെയും ഹദീസുകളുടെയും വെളിച്ചത്തിൽ സ്വീകരിക്കുകയാണ് വേണ്ടതെന്നാണ് നാം പറയുന്നത്. കാരണം നബി പറഞ്ഞു, "**ഒരു അക്രമിയെ ജനങ്ങൾ കാണുകയും അവനെ തടയാതിരിക്കുകയും ചെയ്താൽ, അല്ലാഹു അവരെയെല്ലാം ശിക്ഷിക്കാൻ സാധ്യതയുണ്ട്.**" (അബൂ ദാവൂദ്). അതിനാൽ, അത്തരം അനീതിക്കും കുഫ്റിനുമെതിരെ നീങ്ങേണ്ടത് എല്ലാ മുസ്‌ലിമിന്റെയും ബാധ്യതായി തീരുന്നു.

മറ്റൊരു സുപ്രസിദ്ധമായ ഹദീസിൽ ഇങ്ങനെ കാണാം, **"നിങ്ങളിൽ ആരെങ്കിലും ഒരു തിന്മ കണ്ടാൽ അത് തന്റെ കൈകൊണ്ട് മാറ്റട്ടെ. അതിനു കഴിയില്ലെങ്കിൽ നാവുകൊണ്ടു സംസാരിക്കാം; അവന് അതിന് കഴിയുന്നില്ലെങ്കിൽ അവന്റെ ഹൃദയം കൊണ്ട് അത് ചെയ്യട്ടെ, അതാണ് വിശ്വാസത്തിലെ ഏറ്റവും ദുർബലമായ കാര്യം"** (മുസ്‌ലിം). അത്തരം തിന്മ തുടച്ച് നീക്കാൻ തയ്യാറായില്ലെങ്കിൽ നന്മകൾ പോലും മായ്ക്കപ്പെടുമെന്നും അനുഗ്രഹങ്ങൾ വിനഷ്ടമാകുമെന്നും നബി സൂചിപ്പിച്ചു. അവിടുന്ന് പറഞ്ഞു,  **"എന്റെ ആത്മാവ് ആരുടെ കൈയിലാണോ അവൻ തന്നെയാണ് സത്യം, നിങ്ങൾ നന്മ**

**കൽപ്പിക്കുകയും തിന്മ വിരോധിക്കുകയും വേണം, അല്ലെങ്കിൽ അല്ലാഹു നിങ്ങളുടെ മേൽ അവന്റെ ശിക്ഷ അയക്കും, പിന്നീട് നിങ്ങൾ അവനെ വിളിച്ച് പ്രാർത്ഥിക്കും, എന്നാൽ അവൻ നിങ്ങൾക്ക് ഉത്തരം നൽകുകയില്ല."** (തിർമിദി). അതുകൊണ്ടാണ് അത്തരം നീക്കത്തിൽ കൊലചെയ്യപ്പെടുന്നവരെ കുറിച്ച് പ്രവാചകൻ ഈ സുവാർത്ത നൽകിയത്. **"ജിഹാദിന്റെ ഏറ്റവും വലിയ രൂപം ഒരു മർദക ഭരണാധികാരിയോട് നീതിയുടെ വാക്ക് പറയുക എന്നതാണ്."** (അബൂ ദാവൂദ്) കൂടാതെ അവിടുന്ന് ഇങ്ങനെയും പറഞ്ഞു, **"രക്തസാക്ഷികളുടെ നേതാവാണ് ഹംസ ബിൻ അബ്ദുൽ മുത്വലിബ്. അതേപോലെ ഒരു സ്വേച്ഛാധിപതിയായ ഭരണാധികാരിയോട് സംസാരിച്ചവനും. അവൻ നന്മ കൽപ്പിക്കുകയും തിന്മ വിലക്കുകയും ചെയ്തു, അതിനാൽ ഭരണാധികാരി അയാളെ വധിച്ചു."** (അൽ മുസ്തദ്റക് ). നന്മ കൽപ്പിക്കാനും തിന്മ വിലക്കാനും കൽപ്പിക്കുന്ന ഹദീസുകളുടെ ഒരു നീണ്ട പരമ്പരയാണിത്. അവയിലെല്ലാം പൊതുവായ പ്രയോഗമാനുള്ളത്. അതിനാൽ എല്ലാവിധ നന്മതിന്മകളെയും അവ ഉൾക്കൊള്ളുന്നു. അവ സമസ്ത മുസ്ലിംകൾക്കും അവരുടെ നേതാക്കൾക്കും ഒരുപോലെ ബാധകമാണ്.

ഒരു ഭരണാധികാരി തെറ്റുകളിൽ തുടരുകയോ ശരീഅതിന്റെ കൽപ്പനകൾ പാലിക്കുന്നതിൽ

പരാജയപ്പെടുകയോ ചെയ്താൽ അവർക്കെതിരെ നീങ്ങാമെന്ന് ഈ ഹദീസുകൾ പഠിപ്പിക്കുന്നു. പ്രാപ്തിയുള്ളവരോട്  കൈകൊണ്ട് തിന്മ തട്ടി മാറ്റാൻ ഈ വാക്യങ്ങൾ കൽപ്പിക്കുന്നു, അങ്ങനെ മർദ്ദകരായ ഭരണാധികാരികളെ അവരുടെ അനീതി കാരണം നേരിടേണ്ടി വരുന്നവർ അതിന്റെ ഭാഗമായി കൊല്ലപ്പെട്ടാൽ രക്തസാക്ഷിയാണെന്നും, രക്തസാക്ഷികളുടെ നേതൃപദവി നേടിയവരാണെന്നും ഉപരിസൂചിത ഹദീസുകൾ വ്യക്തമാക്കുകയും ചെയ്യുന്നു.

നാം.സൂചിപ്പിച്ച പോലെ ഇതെല്ലാം പൊതുവായ കാര്യങ്ങളാണ്. അതിനാൽ ഭരണാധികാരികളുടെ ദുഷ്പ്രവൃത്തികളും ഇതിൽ ഉൾപ്പെടുന്നു. അത്തരം ദുഷ്പ്രവൃത്തികളിൽ ഏറ്റവും ഗുരുതരമായത് ശരീഅത് അനുസരിച്ച് ഭരണം നടത്താതിരിക്കലാണ്. അത് ശരീഅതിന്റെ ലംഘനമാണ്. അതാണെങ്കിൽ തുടച്ചുനീക്കേണ്ട ഒരു അനീതിയാണ്, പൂർണമായും ഇല്ലായ്മ ചെയ്യപ്പെടേണ്ട തിന്മയുമാണ്. അല്ലാഹു മനുഷ്യവംശത്തെ സൃഷ്ടിച്ചതും ദൂതന്മാരെ അയച്ചതും ഭൂമിയിൽ അവന്റെ മാർഗ്ഗദർശനവും സത്യദീനും സ്ഥാപിക്കാനാണ്. അവർ ഈ ലക്ഷ്യത്തിനായി ആസൂത്രണം ചെയ്തു, കഷ്ടപ്പാടുകൾ സഹിച്ചു, സോത്സാഹം പരിശ്രമിച്ചു.

ഭരണാധികാരിക്ക് എതിരെ വാളെടുക്കരുതെന്ന കല്പനകളും,  അക്രമത്തെ കൈകൊണ്ട് തടയുക എന്ന കല്പനകളും, ഇവ്വിഷയത്തിലെ സ്വഹാബതിന്റെ മാതൃകകളും ശ്രദ്ധാപൂർവമായ പരിഗണനയ്ക്ക് വിധേയമാക്കിയ ശേഷമാണ് ഖുറൂജിന്റെ വിഷയത്തിൽ ഒരു വിധിതീർപ്പിലേക്ക് എത്തേണ്ടത്. ഏതൊരു കാര്യത്തിലും ശരീഅത് നിയമപരമായ വിധി ഉരുത്തിരിയുന്നതിന്, പ്രസക്തമായ എല്ലാ പ്രമാണങ്ങളും തെളിവുകളും പരിഗണിക്കേണ്ടതുണ്ട്. ചിലത് ചില കാര്യങ്ങൾ മാത്രം വ്യക്തമാക്കുന്നതിനാൽ, ഇതര തെളിവുകൾ അവഗണിച്ച് കൊണ്ട് പ്രഥമ തെളിവുകളിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുന്നത് ഒരു പണ്ഡിതനും നിയമജ്ഞനും അനുവദനീയമല്ല. ഒരു വിധിയെ മാറ്റിമറിക്കാൻ സാധ്യതയുള്ള മറ്റ് തെളിവുകൾ നിലവിലുണ്ടെന്ന് തോന്നുന്ന സാഹചര്യത്തിൽ, പൊതുവായ തെളിവുകളുടെ അടിസ്ഥാനത്തിൽ ഒരു നിയമജ്ഞൻ വിധി പുറപ്പെടുവിക്കരുതെന്ന് നിയമശാസ്ത്ര ഉസ്വൂലിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള അടിസ്ഥാന കാര്യമാണ്. ചില പ്രത്യേക തെളിവുകൾ ഉലമക്ക് സുപരിചിതവും, പൊതുവിൽ വ്യാപകമായി അംഗീകരിക്കപ്പെട്ടതുമാകുമ്പോൾ അതിൽ മാത്രം ഊന്നി നിന്നുകൊണ്ട് ഒരു വിധിതീർപ്പിലേക്ക് എത്തരുത്. അത് അപൂർണ്ണമായ വിധിയായിരിക്കും. തെറ്റായ തീരുമാനമായിരിക്കും.

ഇത്തരം കാര്യങ്ങളെല്ലാം മുൻനിർത്തി സ്വഹാബതിന്റെ നിലപാടുകൾ മുന്നിൽ വെച്ച് വർത്തമാനകാല അവസ്ഥകൾ  വിലയിരുത്തണം. അതിനെ സ്വഹാബതിന്റെ ത്രാസിൽ വെച്ച് തൂക്കി നോക്കണം. എന്നിട്ട് മുസ്‌ലിം സമുദായത്തിന് ഗുണകരമായ നിലപാടിലേക്ക് ചെന്നെത്തണം. അത്തരം ഒരു ഓർമ്മപ്പെടുത്തൽ കൂടിയാണ് ഈ ശ്രമം.

അതോടൊപ്പം തന്നെ ശരീഅത് മാറ്റി വെച്ച് ഭരണം നടത്തുന്ന ആധുനിക കാലത്തെ ത്വാഗൂതുകളുടെ കുഫ്റിനെ സമർഥമായി ന്യായീകരിക്കുകയും, അവർക്കെതിരെ ഖുറൂജ് നടത്തുന്നവരെ ഖവാരിജായി മുദ്രകുത്തുകയും ചെയ്യുന്ന സമകാലിക കൊട്ടാരം പണ്ഡിതന്മാരെ കുറിച്ചും ചിലത് പറയേണ്ടതുണ്ട്. അവരുടെ യാഥാർത്ഥ്യം വ്യക്തമാക്കേണ്ടതുണ്ട്. അതൊരു ബാധ്യതതയായി നാം മനസ്സിലാക്കുകയും ചെയ്യുന്നു. കാരണം, അവർ ഈ സമൂഹത്തിലെ സാധാരണക്കാരെ അപ്പാടെ തെറ്റിദ്ധരിപ്പിക്കുന്നതിൽ വിജയിക്കുന്നതും, അതിൽ അഹങ്കരിക്കുന്നതും നാം കാണുന്നുണ്ട്. ഏറ്റവും അപകടകാരികളാണ് അവർ. ഇസ്‌ലാമിന്റെ വേഷഭൂഷാദികൾ ധരിച്ച് ജനങ്ങളെ വിനാശത്തിലേക്കും വ്യാജങ്ങളിലേക്കും ആട്ടിത്തെളിക്കുന്ന ഏറ്റവും അപകടകാരികളായ അവർ ഖവാരിജ് മുർജിഅയാണ്.

സാങ്കേതികമായും ശീർഷകപരമായും സംജ്ഞാപരമായും വൈരുദ്ധ്യമെന്ന് തോന്നാമെങ്കിലും ഇന്ന് നമ്മുടെ ഉമ്മതിൽ വ്യാപകമായി പടർന്നു കഴിഞ്ഞിരക്കുന്ന ഒരു മഹാവ്യാധിയാണ് ഖവാരിജ് മുർജിഅയുടേത്. ഏറ്റവും പഴകിയ മഹാമാരി!. ഏറ്റവും അപകടകാരിയായ അർബുദം!

തങ്ങളോട് യോജിക്കാത്ത എല്ലാവരെയും കാഫിറും ബിദ്ഇയുമായി പ്രഖ്യാപിക്കുന്ന ഈ ഖവാരിജ് മുർജിഅ എന്നും ഭരണാധികാരികളോട് ചേർന്ന് നിൽക്കുന്നവരായിരുന്നു. ഭരണാധികാരികളെ ന്യായീകരിക്കുന്ന കാര്യത്തിൽ ശരിയായ മുർജിഅയും, അവരെ  വിമർശിക്കുന്നവരെ തക്ഫീർ ചെയ്യുന്ന കാര്യത്തിൽ ഖവാരിജുമാണവർ. ഒരേ സമയം വ്യത്യങ്ങളായ ദ്വന്ദങ്ങൾ പേറുന്നവർ.

എതിരാളികളെ ഖവാരിജാക്കി പ്രതികരിക്കുമ്പോൾ തന്നെ അല്ലാഹുവിന്റെ ഹാകിമിയത് എന്ന സ്വിഫതിനെ നിഷേധിക്കുക കൂടി ചെയ്യുന്നുണ്ട് ഇവർ. ഈ സ്വയം പ്രഖ്യാപിത സലഫിയ്യ എതിരാളികളെയും വിമർശകരെയും ബിദ്ഇകളും കാഫിറുകളുമാക്കുമ്പോൾ തന്നെ അല്ലാഹുവിന്റെ പരമമായ ഹാകിമിയത് എന്ന സ്വിഫതിനെ നിരാകരിക്കുകയും അപഹരിച്ചൊതുക്കുകയും ജനങ്ങളിൽ നിന്ന് മറച്ച് വെക്കുകയും ചെയ്യുന്നു.

താൻ ഹാകിം ആണെന്ന് അല്ലാഹു തന്നെ സ്വയം വിശേഷിപ്പിച്ച അവന്റെ സ്വിഫത് ഈ ഖവാരിജ് മുർജിഅ നിഷേധിക്കുകയും തള്ളിക്കളയുകയും ചെയ്യുന്നു. അങ്ങനെ നിസ്കരിക്കാതവരും, കഴുത്തിൽ കുഫ്റിന്റെ ചിഹ്നങ്ങൾ പേറുന്നവരും, ശരീഅത് മാറ്റി വെച്ച് മനുഷ്യനിർമിത നിയമങ്ങളനുസരിച്ച് ഭരിക്കുന്നവരുമായ ത്വാഗൂതായ ഹുക്കാമിനെ ആരും തക്ഫീർ ചെയ്യാതിരിക്കാൻ അവർ പ്രത്യേകം ശ്രദ്ധിക്കുന്നു. അവരുടെ അധികാരങ്ങൾ സംരക്ഷിക്കാനായി പ്രമാണങ്ങളിൽ നിന്ന് തെളിവുകൾ പരതിയെടുക്കുന്നു. തങ്ങളുടെ മൗലായുടെ നിലനിൽപ്പ് ഭദ്രമാക്കാനായി പ്രമാണങ്ങളെ വളച്ചൊടിക്കുന്നു. ത്വാഗൂതിന് സേവനം ചെയ്ത് കൂറും വിശ്വസ്തതയും പുലർത്തുന്നു. സ്വയം സലഫിയ്യ എന്ന് വിളക്കുന്ന ഇക്കൂട്ടർ സദാ ഭരണകൂടത്തിന്റെ ഇച്ഛകൾക്കനുസരിച്ചാണ് ജീവിക്കുന്നത്. ഭരണാധികാരിയുടെ ഇഷ്ടാനിഷ്ടങ്ങളാണ് അവരുടെ ശരീഅത്. അരുടെ ഖിബ്‌ല ഭരണാധികാരിയുടെ ദർബാറാ (ഖുസ്വൂർ) ണ്. ഭരണാധികാരിയെ തൃപ്തിപ്പെടുത്തലും വിധേയത്വവുമാണ് അവരുടെ ഇബാദത്.

അവരാണ് അന്നും ഇന്നും ഭരണകൂടങ്ങൾക്ക് എതിരെ ഖുറൂജും ജിഹാദും ചെയ്യുന്നവരെ തക്ഫീർ ചെയ്യുന്നതും, ഖവാരിജായി പ്രഖ്യാപിച്ച്, അവരുടെ

രക്തവും ജീവനും ധനവും ഹലാലാണെന്ന് ഫത്വ നൽകാനും മുന്നിട്ട് നിൽക്കുന്നത്. അത്തരം ഖവാരിജ് മുർജിഅയുടെ വാദങ്ങൾ കൂടിയാണ് വരും താളുകളിൽ നാം വിലയിരുത്തുന്നത്.

അതിനാൽ ഇതൊരു സ്വാലിഹ് ആയ അമലായി അല്ലാഹു സ്വീകരിക്കുകയും, അവന്റെ തൃപ്തിയാൽ കടാക്ഷിക്കുകയും ചെയ്യട്ടെ. അവന്റെ തൃപ്തി നേടിയെടുത്തവൻ വിജയിച്ചു. അവൻ തന്റെ ഇലാഹിനെ ദർശിക്കും. അവന്റെ ലിഖാഅ് സാധിക്കുന്നത്തിലും വലിയ ആത്മഹർഷം ഒരു ദാസന് മറ്റെന്താനുള്ളത്?

**- അബ്ദുൽ ഹകീം ഹസൻ**

01 റബീഉൽ അവ്വൽ 1445 / 16 സെപ്തംബർ 2023

# മുർജിഅയുടെ രണ്ട് പ്രധാന തെളിവുകൾ

**ഒന്ന്:** ഹജ്ജാജ് ബിൻ യൂസുഫിനെതിരെ അബ്ദുല്ലാഹ് ബിൻ സുബയ്ർ നടത്തിയ ഖുറൂജുമായി ബന്ധപ്പെട്ട് അബ്ദുല്ലാഹ് ബിൻ ഉമർ എടുത്ത നിലപാടാണ് മുർജിഅ തെളിവാക്കുന്ന പ്രഥമ സംഭവം.

ഇവ്വിഷയത്തിൽ സ്വഹീഹ് ബുഖാരിയിൽ പ്രബലമായ പരമ്പരയോടെ വന്ന നിവേദനം ഇങ്ങനെയാണ്: അബ്ദുല്ലാഹ് ബിൻ സുബയ്റിന്റെ കാലത്തെ ഫിത്നയുടെ സമയത്ത് രണ്ടാളുകൾ അബ്ദുല്ലാഹ് ബിൻ ഉമറിന്റെ അടുത്ത് വന്ന് ഇങ്ങനെ പറഞ്ഞു, "ജനജീവനുകൾ പാഴായിക്കൊണ്ടിരിക്കുകയാണ്. ഖലീഫ ഉമറിന്റെ പുത്രനും നബിയുടെ പ്രിയ സഹചരനുമാണെന്നിരിക്കെ ഇവ്വിഷയത്തിൽ അങ്ങേക്ക് തടസ്സം നിൽക്കുന്നത് എന്താണ്?"

അബ്ദുല്ലാഹ് ബിൻ ഉമർ അവരോട് പറഞ്ഞു, "എന്റെ സഹോദരന്റെ രക്തം അല്ലാഹു വിരോധിച്ചിരിക്കുന്നുവെന്നതാണ് എന്നെ അതിൽ നിന്ന് തടയുന്നത്".

അപ്പോൾ അവർ ചോദിച്ചു, "ഫിത്ന ശേഷിക്കാതിരിക്കുവോളം അവരോട് അടരാടാൻ അല്ലാഹു കൽപ്പിച്ചിട്ടില്ലേ?"

അദ്ദേഹം പറഞ്ഞു, "ഫിത്ന ഇല്ലാതാകുവോളം ഞങ്ങൾ യുദ്ധം ചെയ്തു. അങ്ങനെ ദീൻ പൂർണമായും അല്ലാഹുവിന്റേത് മാത്രമായി തീർന്നു. നിങ്ങളാണെങ്കിൽ ഫിത്ന നിലനിൽക്കുകയും ദീൻ അല്ലാഹുവിന്റേതല്ലായിത്തീരുവോളം യുദ്ധം ചെയ്യാനാണ് ആഗ്രഹിക്കുന്നത്" (സ്വഹീഹ് ബുഖാരി - കിതാബുത്തഫ്സീർ, ബാബു ഖൗലിഹി തആലാ 'വ ഖാതിലൂഹും ഹതാ തകൂന ഫിത്ന' - ഹദീസ് 4513).

അബ്ദുല്ലാഹ് ബിൻ ഉമറിന്റേതായി വന്ന ഈ അഭിപ്രായം നിലനിൽക്കെ തന്നെ ഹജ്ജാജിന്റെ വിഷയത്തിൽ അന്ന് ജീവിച്ചിരുന്ന മറ്റ് സ്വഹാബതിന്റെയും മുതിർന്ന താബിഈന്റെയും നിലപാട് എന്തായിരുന്നുവെന്നതും പ്രസക്തമാണല്ലോ. അബ്ദുല്ലാഹ് ബിൻ ഉമറിന്റെ വാക്കുകളെ തെളിവാക്കിയിട്ടും സ്വഹാബിയായ അബ്ദുല്ലാഹ് ബിൻ സുബയ്റിന്റെയും വാക്കുകളും നിലപാടുകളും നാം എന്തുകൊണ്ട് പരിഗണിക്കുന്നില്ല? അബ്ദുല്ലാഹ് ബിൻ ഉമറിന്റെ വാക്കുകളെ തെളിവാക്കിയിട്ടും, അബുല്ലാഹ് ബിൻ സുബയ്റിന്റെ പ്രിയമാതാവും, ഖലീഫ അബൂബക്കറിന്റെ മകളും, സ്വർഗം വാഗ്ദാനം ചെയ്യപ്പെട്ട സുബയ്റിന്റെ പ്രിയ പത്നിയും, പ്രവാചകന് ഹിജ്റ വേളയിൽ സഹായി നിന്നവളുമായ അസ്മയുടെ വാക്കുകളെ നാം എന്തുകൊണ്ട് പരിഗണിക്കുന്നില്ല? അബ്ദുല്ലാഹ് ബിൻ സുബ്യ്റിന്റെ വാക്കുകളെ എങ്ങനെയാണ് തള്ളിക്കളയാനാവുക? അദ്ദേഹത്തിന് ബയ്അത് ചെയ്തവരിൽ സ്വഹാബതും ഉണ്ടായിരുന്നല്ലോ?

ഹജ്ജാജ് ബിൻ യൂസുഫ് അഥ്ഥഖഫിയുടെ വിഷയത്തിൽ

അബ്ദുല്ലാഹ് ബിൻ സുബയ്റിനും അബ്ദുല്ലാഹ് ബിൻ ഉമറിനും ഇടയിലുണ്ടായിരുന്ന അഭിപ്രായ വ്യത്യാസം ഹജ്ജാജിന്റെ കുഫ്റുമായി ബന്ധപ്പെട്ടതായിരുന്നു. അല്ലാതെ ഹജ്ജാജിന്റെ ഫിത്നയിൽ നിന്ന് ഒഴിഞ്ഞു നിൽക്കുന്നതിന്റെ ഭാഗമായിയുട്ടുള്ളതായിരുന്നില്ല. അതിനാലല്ല ഖുറൂജിൽ നിന്ന് അബ്ദുല്ലാഹ് ബിൻ ഉമർ വിട്ടുനിന്നത്. തദ്വിഷയവുമായി ബന്ധപ്പെട്ട ചരിത്ര വായനകൾ എല്ലാം തന്നെ അക്കാര്യം വ്യക്തമാക്കുന്നുണ്ട്.

എന്നാൽ ചിലരെങ്കിലും മനഃപൂർവ്വം പഠിപ്പിക്കാൻ ശ്രമിച്ചു കൊണ്ടിരിക്കുന്നത് സലഫുകളിൽ ഒരാൾ പോലും ഹജ്ജാജിനെ കാഫിറാക്കിയിട്ടില്ലെന്നാണ്. അത് ശരിയല്ല. ഹജ്ജാജിന്റെ ഫിസ്ഖ്, ദുൽമ് എന്നിവയുടെ കാര്യത്തിൽ എല്ലാവർക്കും ഏകാഭിപ്രായമായിരുന്നു.  അക്കാര്യത്തിൽ ആരും ഭിന്നിച്ചിട്ടില്ല. എന്നാൽ ഹജ്ജാജിൻെറ കുഫ്റിന്റെ കാര്യത്തിൽ മാത്രമാണ് അവർ ഭിന്നിച്ചതെന്ന് ഒന്നിലധികം പ്രബലമായ നിവേദനങ്ങൾ വ്യക്തമാക്കുന്നുണ്ട്. ചിലർ അദ്ദേഹത്തെ തക്ഫീർ ചെയ്തു. മറ്റ് ചിലർ അത് ചെയ്തില്ല.

ഹാഫിദ് അൽ ഫർദിനെ തന്റെ ഇജ്തിഹാദിന്റെയും തഹ്ഖീഖിന്റെയും അടിസ്ഥാനത്തിൽ ഇമാം ശാഫിഈ തക്ഫീർ ചെയ്തു. എന്നാൽ അക്കാലത്തെ പണ്ഡിതരാരും അതംഗീകരിച്ചില്ല. അതേപോലെ ഹജ്ജാജിന്റെ കുഫ്ർ അബ്ദുല്ലാഹ് ബിൻ ഉമർ അംഗീകരിച്ചില്ലെങ്കിലും  സഈദ് ബിൻ ജുബയ്ർ, ശഅബി, മുജാഹിദ്, ഇബ്റാഹിം അന്നഖഈ തുടങ്ങി അനേകം ഉലമ ഹജ്ജാജിനെ തക്ഫീർ ചെയ്യുകയുണ്ടായി.

സലമ ബിൻ കഹീൽ പറയുന്നു, "ഹജ്ജാജിന്റെ കുഫ്റിന്റെ കാര്യത്തിൽ ദർറുൽ മർഹബിക്കും എനിക്കും ഇടയിൽ അഭിപ്രായാന്തരമുണ്ടായി. അദ്ദേഹം പറഞ്ഞു, "അദ്ദേഹം മുഅ്മിനാണ്". ഞാൻ പറഞ്ഞു, "അയാൾ കാഫിറാണ്". ഞാൻ തെളിവാക്കിയത് ഹജ്ജാജ് ബിൻ യൂസുഫിനെ കുറിച്ച് മുജാഹിദ് ബിൻ ജാബിർ പറഞ്ഞ വിധിയാണ്" (അൽ മുസ്തദ്റകു ലി ഹാകിം, വാല്യം 14, താൾ 436, ഹദീസ് 6417) ഹജ്ജാജ് കാഫിറാണെന്ന് മുജാഹിദ് നൽകിയ ഫത്വയായിരുന്നു അദ്ദേഹം തെളിവായി സ്വീകരിച്ചത്.

ഹജ്ജാജിനെതിരെ ഖുറൂജ് നടത്തിയവരിൽ അബ്ദുല്ലാഹ് ബിൻ സുബയ്റുണ്ട്. അദ്ദേഹത്തിന് ശേഷം ഇബ്റാഹീം അശ്അത് പോലുള്ള മഹോന്നതരുണ്ട്. സമുന്നതരായ താബിഈനിൽ പലരും ഹജ്ജാജിന്റെ കുഫ്റിന്റെ പേരിൽ ഖുറൂജ് നടത്തിയവരാണ്. എന്നാൽ ഹജ്ജാജിന്റെ കുഫ്ർ വ്യക്തമാകാതിരുന്ന അബ്ദുല്ലാഹ് ബിൻ ഉമർ അദേഹത്തെ ദാലിമും ഫാസിഖും മാത്രമായാണ് കണ്ടത്. അബ്ദുല്ലാഹ്.ബിൻ ഉമറിന്റെ വാക്കുകളിൽ നിന്നത് വ്യക്തവുമാണ്. അദ്ദേഹം പറഞ്ഞു, "അല്ലാഹുവിന്റെയും റസൂലിന്റെയും പേരിൽ ബയ്അത് ചെയ്ത ശേഷം അദ്ദേഹത്തിനെതിരെ യുദ്ധം ചെയ്യുന്നതിലും വലിയ വഞ്ചന എന്താണുള്ളത്?" (ബുഖാരി, കിതാബുൽ ഫിതൻ, ഹദീസ് 7111). മുസ്ലിമായ ഭരണാധകാരിക്ക് മാത്രമുള്ളതാണ് ബയ്അത് എന്നതിനാൽ അബ്ദുല്ലാഹ് ബിൻ ഉമർ അദ്ദേഹത്തെ മുസ്ലിം ആയി മനസ്സിലാക്കി. ഹജ്ജാജിൽ അദ്ദേഹം കുഫ്ർ കണ്ടില്ല.

ഇമാം ശാഫിഈ തന്റെ ഇജ്തിഹാദിന്റെ വെളിച്ചത്തിൽ ഹാഫിദ്  അൽ ഫർദിനെ കാഫിറാക്കിയെങ്കിലും അക്കാലത്തെ പല പണ്ഡിതന്മാരും അങ്ങനെ ചെയ്തിരുന്നില്ല. മൻസൂർ ഹല്ലാജിനെ അദ്ദേഹത്തിന്റെ 'അനൽ ഹഖ്' (ഞാൻ പരമസത്യം)  പ്രസ്താവനയുടെ പേരിൽ കാഫിർ മുർത്തദ്ദായി വിധിച്ച് ഭരണകൂടം വധിച്ചുവെങ്കിലും പല ഉന്നതരായ പണ്ഡിതന്മാരും അങ്ങനെ ചെയ്തില്ല. എന്നല്ല, ഹല്ലാജിനെ ന്യായീകരിക്കുക കൂടി ചെയ്തിട്ടുണ്ട് അഹ്ലുസ്സുന്നയുടെ പണ്ഡിതരിൽ പലരും. ഇബ്നു സീനയും അൽ ഫാറാബിയും കാഫിറാണെന്ന് ഇമാം ഗസാലി തന്റെ 'അൽ മുൻഖിദു മിന ദ്ദ്വലാല'യിൽ എഴുതിയിട്ടുണ്ട്. എന്നാൽ ഇസ്‌ലാമിക തത്വശാസ്ത്രത്തിന്റെ നേതാക്കളായിട്ടാണ് ഇന്നും അവർ പരിഗണിക്കപ്പെടുന്നത്. ഇബ്നു സബഈൻ എന്ന പേരിൽ വിശ്രുതനായ അബ്ദുൽ ഹഖ് ബിൻ ഇബ്റാഹിം അൽ മുർസി അർറഖൂതിനെ കാഫിറാക്കിയവർ പലരുമുണ്ട്. എന്നാൽ മറിച്ചുള്ള അഭിപ്രായക്കാരുമുണ്ടായിരുന്നു. ഇസ്‌ലാമിക ലോകത്ത് ഇബ്നു അറബി എന്ന പേരിൽ വിശ്രുതനായ മുഹ്‌യുദ്ദീൻ മുഹമ്മദ് ബിൻ അലി അൽ അന്ദലൂസി എന്ന സ്വൂഫി കാഫിറാണെന്ന് നിരവധി തെളിവുകളുടെ അടിസ്ഥാനത്തിൽ തഖ്‌യുദ്ദീൻ അൽ ഫാസിയും ബുർഹാനുദ്ധീൻ അൽ ബിഖാഇയും സ്ഥാപിക്കുന്നുണ്ട്. എന്നാൽ ഇബ്നു അറബിയെ പുകഴ്ത്തുകയും സമുന്നതനായ സാഹിദായും മറ്റ് പലരും വിലയിരുത്തുന്നു. ചിലർ അദ്ദേഹത്തിന്റെ വാക്കുകളെ തഅ്‌വീൽ ചെയ്ത് ന്യായീകരിച്ചു.

ഇവിടെ, ഹജ്ജാജിന്റെ കുഫ്ർ വ്യക്തമായ ശേഷം, പരിപൂർണ ബോധത്തോടെയും ബോധ്യത്തോടെയും ഹജ്ജാജിന്റെ

കുഫ്റിൽ സംതൃപ്തനായി കൊണ്ട് അബ്ദുല്ലാഹ് ബിൻ ഉമർ അദ്ദേഹത്തിന് വിധേയപ്പെടുകയായിരുന്നുവെന്നാണ് നിങ്ങൾ വാദിക്കുന്നതെങ്കിൽ അത് അക്രമവും തെമ്മാടിത്തുമാണ്. അല്ലെങ്കിൽ കുഫ്ർ പ്രവൃത്തിക്കുന്ന വ്യക്തിയാണ് ഹജ്ജാജെങ്കിലും ബയ്അത് ഫസ്ഖ് ആവില്ലെന്ന വിശ്വാസത്തോടെ ഹജ്ജാജിനെ അനുസരിച്ച് നിലനിന്നുവെന്ന് വാദിക്കുകയാണെങ്കിൽ അതും അബ്ദുല്ലാഹ് ബിൻ ഉമറിന് മേലുള്ള അപവാദമാണ്, അത് അപരാധമാണ്. കാരണം നബിയോടൊപ്പം ചേർന്ന് നിന്ന് തങ്ങൾ 'ഫിത്ന അവശേഷിക്കാതിരിക്കുവോളം യുദ്ധം ചെയ്തു' എന്ന് അദ്ദേഹം പറഞ്ഞത് കാഫിറുകളെ കുറിച്ചായിരുന്നുവല്ലോ. ദീനും രാഷ്ട്രീയ (സിയാസത്) വും പൂർണമായും അല്ലാഹുവിന് ആയിത്തീരുവോളം യുദ്ധം ചെയ്തത് സത്യനിഷേധികളോടായിരുന്നു. 'തന്റെ സഹോദരന്റെ രക്തം അല്ലാഹു വിലക്കിയിരിക്കുന്നുവെന്നതിനാലാണ് ഞാൻ യുദ്ധം ചെയ്യാതിരുന്നത്' എന്ന് അദ്ദേഹം അതിന് ന്യായം പറഞ്ഞതിൽ നിന്ന് തന്നെ അബ്ദുല്ലാഹ് ബിൻ സുബയ്റും കൂട്ടരും ഹജ്ജാജിനോട് യുദ്ധം ചെയ്തതിന് കാരണമായ കുഫ്ർ അദ്ദേഹത്തിന് വ്യക്തമായിരുന്നില്ല, ബോധ്യമായിരുന്നില്ല എന്നാണ്. അല്ലായിരുന്നുവെങ്കിൽ ഹജ്ജാജിനെയും കൂട്ടുകാരെയും 'സഹോദരൻ' എന്ന് വിശേഷിപ്പിക്കുകയുമില്ലായിരുന്നു.

ഇനി അത് മാത്രമല്ല, ചോദ്യകർത്താവ് അബ്ദുല്ലാഹ് ബിൻ ഉമറിനോട് ചോദിക്കുന്ന ആ പ്രത്യേക അവസ്ഥയിലാണ് അദ്ദേഹത്തിന്റെ ഈ ഉത്തരമെന്നും നാം.മനസ്സിലാക്കണം. തന്റെ മരണം വരെ അബ്ദുല്ലാഹ് ബിൻ ഉമറിന്റെ നിലപാട് അതായിരുന്നുവെന്ന് ഇത് വ്യക്തമാക്കുന്നില്ല. എന്നല്ല,

അങ്ങനെയല്ലായിരുന്നുവെന്ന സൂചനകൾ നമുക്ക് പ്രമാണങ്ങളിൽ നിന്ന് കിട്ടുന്നുമുണ്ട്.

അബ്ദുല്ലാഹ് ബിൻ സുബയ്ർ ഹജ്ജാജിനെതിരെ അയാളുടെ കുഫ്റിന്റെ പേരിലാണ് യുദ്ധം ചെയ്തിരുന്നതെന്നുവെച്ചാൽ എല്ലാ മുസ്‌ലിംകൾക്കും അത് ഫർദ് അയ്നാണ്. ഇനി അതല്ല, ദുൽമിന്റെയും ഫിസ്ഖിന്റെയും പേരിലായിരുന്നു ഖുറൂജ് ചെയ്തിരുന്നത് എന്നാണെങ്കിൽ അതും സാധുവായിരുന്നു. കാരണം ഭരണാധികാരി ദാലിമും ഫാസിഖും ആണെങ്കിൽ അവരെ നേരിടാനുള്ള ശക്തിയുണ്ടെങ്കിൽ ഖുറൂജ് അനുവദനീയമാണെന്ന് ഉലമ പറഞ്ഞിട്ടുണ്ട്. അബ്ദുല്ലാഹ് ബിൻ സുബയ്റിന് ശക്തിയുണ്ടായിരുന്നു, അദ്ദേഹത്തിന്റെ ഖിലാഫത് ഹിജാസ് മുഴുവനും ഇറാഖ് വരെയും വ്യാപിച്ച് കിടന്നിരുന്നു.

സലഫുസ്സ്വാലിഹീനിൽ പെട്ട ആരും തന്നെ ഹജ്ജാജിനെ കാഫിറാക്കിയിട്ടില്ല എന്ന് വ്യാപകമായി പ്രചരിപ്പിക്കുന്ന വാദത്തിൽ തെല്ലും വാസ്തവമില്ല. ദാറുന്നാത്വിഖയ്ൻ എന്ന പേരിൽ വിശ്രുതയായ അസ്മാ ബിൻത് അബൂബകറും, അവരുടെ പുത്രൻ അബ്ദുല്ലാഹ് ബിൻ സുബയ്റും, അവർക്ക് ശേഷം ഇബ്റാഹീം അൽ അശ്അതും സമുന്നതാരായ താബിഈനിൽ പലരും ഹജ്ജാജിനെ കാഫിറാക്കിയിട്ടുണ്ട്. അബ്ദുല്ലാഹ് ബിൻ സുബയ്റിന്റെ ഖുറൂജിന് ഒപ്പം നിന്നവരാണവർ.

ഹജ്ജാജിന്റെ വിഷയത്തിൽ വിഡ്ഢിക്കോമരങ്ങളെ ഖണ്ഡിച്ചു

കൊണ്ട് എഴുതേണ്ടി വരുന്നത് തന്നെ ദുരന്തമാണ്. ഒരു മഹാ ദുരന്തം! ശയ്ത്വാൻ ഉദ്ദേശിച്ചത് പോലെ കളിക്കുന്ന പാവകളായിത്തീർന്ന മുർജിഅയുടെ അവസ്ഥയെ കുറിച്ച് ഇബ്നു ഹസ്മ് എഴുതിയത് ഈ വിഡ്ഢിക്കോമരങ്ങളായ ഖവാരിജ്  മുർജിഅയെ കുറിച്ചാണെന്ന് തോന്നും.

സലഫുസ്സ്വാലിഹീനിൽ ആരും തന്നെ ഹജ്ജാജിനെ തക്ഫീർ ചെയ്തില്ലെന്ന ഇവരുടെ വാക്കുകൾ പലരെയും വഞ്ചിച്ചു കളഞ്ഞിരിക്കുന്നുവെന്നാണ് സത്യം. അബ്ദുല്ലാഹ് ബിൻ സുബയ്റിനെ തികഞ്ഞ അവജ്ഞയോടെ കാണുകയും അക്രമിയായി മുദ്രകുത്തുകയും പിഴച്ചവനായി ചാപ്പ കുത്തുകയും ചെയ്യാൻ ഇവർക്ക് യാതൊരു മടിയുമില്ല. സ്വഹാബിയായ അബ്ദുല്ലാഹ് ബിൻ സുബയ്റിന്റെ മഹത്വത്തെ ഇവർ ഇടിച്ചു തകർക്കുന്നു. പലരും ഈ നവ മുർജിഅയുടെ  വാക്കുകളും വാദങ്ങളും സത്യമെന്ന് ധരിച്ച് വിശ്വസിച്ച് അല്ലാഹുവിന്റെ തൃപ്തിയിൽ വിരാജിക്കുന്ന മഹാനായ ആ സ്വഹാബിയെ കുറ്റപ്പെടുത്തുന്നു. വർത്തമാനകാല ഭരണാധികാരികളെ സന്തോഷിപ്പിക്കാനും തൃപ്തിപ്പെടുത്താനും വേണ്ടി അല്ലാഹുവെ ദേഷ്യപ്പെടുത്തുകയാണ് ഇവർ. അല്ലാഹുവിന്റെ തൃപ്തിയേക്കാൾ ഇവർക്ക് ഭരണാധികാരിയുടെ തൃപ്തിയാണ് വേണ്ടത്. എന്നാൽ സലഫുസ്സ്വാലിഹീന്റെ വാക്കുകൾ കേട്ടിട്ടുള്ളവർ നവ മുർജിഅയുടെ ഈ കള്ളവാദത്തിൽ വീഴില്ല. അവരെ സംബന്ധിച്ചിടത്തോളം ഹജ്ജാജ് തക്ഫീർ ചെയ്യപ്പെട്ടിട്ടുണ്ടെന്ന കാര്യം അവർക്ക് അജ്ഞാതമല്ല. മുർജിഅയുടെ അവകാശവാദം അപ്പാടെ പൊളിച്ചടക്കാൻ വേണ്ട തെളിവുകൾ വേണ്ടുവോളമുണ്ട്.

അബൂബകർ ബിൻ അബീ ശയ്ബ തന്റെ കിതാബുൽ ഈമാനിൽ (താൾ 32) ഉദ്ധരിക്കുന്നു, "ഹജ്ജാജ് ത്വാഗൂതിൽ വിശ്വസിക്കുന്നവനും അല്ലാഹുവെ നിരാകരിക്കുന്നവനുമാണെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു" ഇമാം ശഅ്ബി പറയുന്നു, " ഹജ്ജാജ് ജിബ്തിലും ത്വാഗൂതിലും വിശ്വാസിക്കുന്നവനും അല്ലാഹുവെ നിഷേധിക്കുന്നവനുമാണ്"

ഹജ്ജാജിന്റെ കാര്യത്തിൽ ആളുകൾ അഭിപ്രായവ്യത്യാസപ്പെട്ടപ്പോൾ, അവർ ഇമാം മുജാഹിദ് ബിൻ ജബർ മക്കിയോട് അദ്ദേഹത്തെക്കുറിച്ച് ചോദിച്ചു, അദ്ദേഹം തിരിച്ച് ചോദിച്ചു, "കാഫിർ ശയ്ഖിനെക്കുറിച്ചാണോ നീ എന്നോട് ചോദിക്കുന്നത്?"

ഇമാം അശ്ശഅബി, ഉമർ ബിൻ ഖാഇസ് അൽ മസീറിനോട് പറഞ്ഞു, "അല്ലയോ ഉമർ, ഹജ്ജാജ് വഴിതെറ്റിപ്പോയ ഒരു വിശ്വാസിയാണ്. എങ്ങനെയാണ് ഒരു മനുഷ്യനിൽ വിശ്വാസവും വഴികേടും ഒന്നിച്ചുചേരുക? അവൻ  വ്യാജ ദൈവങ്ങളിലും (ജിബ്ത്) സ്വേച്ഛാധിപതികളി (ത്വാഗൂത്) ലും വിശ്വസിക്കുന്നവനും സർവ്വശക്തനായ ദൈവത്തിൽ അവിശ്വാസിയുമാണ്".  മറ്റൊരു വിവരണത്തിൽ, "അയാൾ സ്വേച്ഛാധിപതി (ത്വാഗൂത്) യിൽ വിശ്വസിക്കുന്നവനും കാഫിറാണെന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു". (സുനൻ അബി ദാവൂദ് 4641 - 4645,  ഇബ്നു അബി ശയ്ബയുടെ അൽ ഈമാൻ 97, സുഹ്‌രി അബു അൽ ഫദ്ൽ ഉബയ്ദുല്ലാഹ് ബിൻ അബ്ദുറഹ്മാൻ 273 - 276, അൽ മുസ്തദ്റക് ലിൽ ഹാക്കിം 3 / 556, ഇബ്നു അസാകിറിന്റെ താരിഖ് 4 / 2036, 4 / 2036, 3 / 250249)

ത്വാഊസിൽ നിന്ന് സ്വഹീഹായ സനദോട് കൂടി ഇങ്ങനെ വന്നിട്ടുണ്ട്, "ഹജ്ജാജിനെ മുഅ്മിനായി കാണുന്ന ഇറാഖികളുടെ കാര്യം അത്ഭുതം തന്നെ". ഇബ്നു ഹാജർ തന്റെ തഹ്ദീബുത്തഹ്ദീബിൽ ഇക്കാര്യം സ്മരിച്ച ശേഷം ഇങ്ങനെ പറയുന്നു, "ഒരു കൂട്ടം പണ്ഡിതന്മാർ ഹജ്ജാജിനെ കാഫിറാക്കിയിട്ടുണ്ട്. അക്കൂട്ടരിൽ സഈദ് ബിൻ ജുബയ്ർ, ഇബ്റാഹീം അന്നഖ്ഈ, ഇമാം മുജാഹിദ്, ആസ്വിം ബിൻ അബീ അന്നൂജൂദ്, ഇമാം ശഅബി തുടങ്ങിയവരുണ്ട്" (വാല്യം 2 / 211).

ഇവ്വിഷയത്തിൽ സലഫുസ്സ്വാലിഹീൻ എന്തുപറഞ്ഞു എന്നുദ്ധരിക്കലല്ല നമ്മുടെ ലക്ഷ്യം. മറിച്ച് ഇത്തരം വാദക്കാരായ ഖവാരിജ് മുർജിഅയുടെ സംശയങ്ങളും സന്ദേഹങ്ങളും വ്യാജങ്ങളും പൊളിച്ചടക്കുകയും സലഫുസ്സ്വാലിഹീനെ കുറിച്ചുള്ള അവരുടെ അവകാശവാദങ്ങളുടെ പൊള്ളത്തരങ്ങൾ പുറത്ത് കൊണ്ടുവരലുമാണ്.

അത്തഹ്ദിബുത്തഹ്ദിബി (2/211) ൽ ഹാഫിസ് ഇബ്നു ഹജർ പരാമർശിച്ചതുപോലെ സലഫുകൾ ഹജ്ജാജ് ബിൻ യൂസുഫ് അഥ്ഥഖഫിയെ കാഫിറായി പ്രഖ്യാപിക്കുന്നതിനുള്ള അടിസ്ഥാനം എന്താണ്? അതിന്റെ കാരണങ്ങൾ ഇങ്ങനെ സംഗ്രഹിക്കാം:

**ഒന്ന്:** ഖലീഫ അബ്ദുൽ മലിക് ഇബ്നു മർവാൻ അല്ലാഹുവിന്റെ ദൂതനെക്കാൾ അല്ലാഹുവിന് കൂടുതൽ

ആദരണീയനാണെന്ന് ഹജ്ജാജ് വിശ്വസിച്ചിരുന്നതായി അവർ ചൂണ്ടിക്കാണിക്കുന്നു.  പ്രവാചകനെ ഇകഴ്ത്തുന്നത് അല്ലാഹുവിന് വേണ്ടിയായിരുന്നുവത്രെ. ഉലമയുടെ ഇജ്മാഅ് പ്രകാരം ഇത് വ്യക്തിയെ ദിനിൽ നിന്ന് പുറത്താക്കുന്ന കുഫ്റാണ്.

**രണ്ട്:** ഭരണാധികാരികളെ വാക്കിന് വാക്കായും ചാണിന് ചാണായും അനുസരിക്കേണ്ടത് നിർബന്ധമാണെന്നും, അനുസരിക്കാത്തവരുടെ രക്തവും സമ്പത്തും ഹലാലായിരിക്കുമെന്നും അദ്ദേഹം വിശ്വസിച്ചു. ഉലമയുടെ ഇജ്മാഅ് പ്രകാരം ഇത് കുഫ്റാണ്.

**മൂന്ന്:**  മുസ്‌ലിംകളുടെ രക്തവും ധനവും സ്വമേധയാ എടുക്കുന്നത് അദ്ദേഹം അനുവദിച്ചു.  അദ്ദേഹത്തിന്റെ വാക്കുകൾ ഇതിന് തെളിവാണ്,  "ഞാൻ ആളുകളോട് പള്ളിയുടെ ഒരു വാതിലിലൂടെ പോകാൻ കൽപ്പിക്കുകയും അവർ മറ്റൊരു വാതിലിലൂടെ പോകുകയും ചെയ്താൽ, അവരുടെ രക്തവും ധനവും എനിക്ക് അനുവദനീയമായിരിക്കും."

ഇവിടെ അമീറിനെ അനുസരിക്കാതിരിക്കുന്നത് കുഫ്റാണെന്നും, മുസ്‌ലിംകളുടെ രക്തം അനുവദനീയവുമാണെന്ന വെറും പ്രഖ്യാപനം കൊണ്ടല്ല, മറിച്ച് അദ്ദേഹത്തിന്റെ കല്പന ലംഘിച്ചതിനാലാണ് അവരുടെ രക്തം അനുവദനീയമായതെന്നുമുള്ള ചില പ്രസ്താവനകളുടെ അടിസ്ഥാനം എന്താണ് എന്ന് കൂടി നാം മനസ്സിലാക്കണം.

പണ്ഡിതനായ അബ്ദുർറഹ്മാൻ അൽ മുഅല്ലിമി അൽ യമാനി പറഞ്ഞു, “ഉമയ്യദ് ഖലീഫമാരുമായി ബന്ധപ്പെട്ട് സിറിയയിലെ ജനങ്ങൾക്കിടയിൽ ഇതിന് സമാനമായ ഒന്ന് പ്രസിദ്ധമാണ്. സർവ്വശക്തനായ അല്ലാഹുവെ അനുസരിക്കാൻ ഖലീഫ കൽപ്പിച്ചാലും ഇല്ലെങ്കിലും അദ്ദേഹത്തെ അനുസരിക്കേണ്ടത് ജനങ്ങളുടെ ബാധ്യതയാണെന്ന് അവർ വാദിച്ചു. അൽ മിസ്സി എഴുതിയ തഹ്ദീബുൽ കമാലിൽ ഹജ്ജാജിന്റെ ജീവചരിത്രത്തിൽ, ഖലീഫയെ അനുസരിക്കുകയെന്നത് താൻ ആഗ്രഹിക്കുന്ന എല്ലാ കാര്യങ്ങളിലും ജനങ്ങളുടെ മേലുള്ള ബാധ്യതയാണെന്ന് അദ്ദേഹം അവകാശപ്പെടുകയും അതിനെക്കുറിച്ച് വാദിക്കുകയും ചെയ്തുവെന്ന് കാണാം. ഞാൻ പറയുന്നു, അല്ലാഹുവാണ് ഇതിനെക്കുറിച്ച് ഏറ്റവും നന്നായി അറിയവുന്നവൻ, സലഫുകളുടെ ഇമാമുകൾ അദ്ദേഹത്തെ അവിശ്വാസിയായി കണക്കാക്കി".

**നാല്:** ഖുർആനിലെ നിർണായക വചനങ്ങളെക്കുറിച്ച് അദ്ദേഹം കള്ളം പറയാറുണ്ടായിരുന്നു, ഉദാഹരണത്തിന് **"ഒരു വഹിക്കുന്നവനും മറ്റൊരാളുടെ ഭാരം വഹിക്കില്ല"** എന്ന ഖുർആനിക വചനം ഉദാഹരണം. അദ്ദേഹം അല്ലാഹുവെ അപകീർത്തിപ്പെടുത്തിക്കൊണ്ട് പറയാറുണ്ടായിരുന്നു: "ഞാൻ മുദറിനൊപ്പം റബീഅയെ എടുത്തിരുന്നെങ്കിൽ, അത് എനിക്ക് ദൈവത്തിൽ നിന്ന് അനുവദനീയമാകുമായിരുന്നു."

**അഞ്ച്:** അബ്ദുല്ലാഹ് ബിൻ മസ്ഊദിന്റെ പാരായണം (ഖിറാഅത്) അല്ലാഹുവിൽ നിന്നുള്ളതാണെന്ന കാര്യം അദ്ദേഹം നിഷേധിക്കുകയും നിരസിക്കുകയും ചെയ്തു, എന്നിട്ട് അദ്ദേഹത്തെ ഖുർആന്റെ കാര്യത്തിൽ

വ്യാജം.പറയുന്നവനാക്കി. അതുകൊണ്ടാണ് ഹജ്ജാജ് അദ്ദേഹത്തിന്റെ രക്തം അനുവദനീയമാക്കിയത്. അദ്ദേഹം പറയുന്നു: "സർവ്വശക്തനായ അല്ലാഹുവാണ സത്യം! തന്റെ പാരായണം അല്ലാഹുവിൽ നിന്നുള്ളതാണെന്ന് അവകാശപ്പെടുന്ന അബ്ദു ഹുദയ്ലിന്റേത് തന്റെ പ്രവാചകന് അവതരിക്കാത്ത ഒരു കാട്ടറബിയുടെ പാരായണമല്ലാതെ മറ്റൊന്നുമല്ല." ഹജ്ജാജ് ഇങ്ങനെയും പറഞ്ഞു, "അല്ലാഹുവാണ സത്യം, ഞാൻ അബ്ദു ഹുദയ്ലിനെ പിടികൂടിയിരുന്നെങ്കിൽ അവന്റെ കഴുത്ത് വെട്ടുമായിരുന്നു."

ഹജ്ജാജിനെ കാഫിറായി പ്രഖ്യാപിക്കാൻ ഈ കാരണങ്ങളിൽ ഒന്ന് മാത്രം മതിയെന്ന് ഉലമ പറയുന്നു. അപ്പോൾ അവയെല്ലാം ഒരുമിച്ച് വന്നാലോ?

അബ്ദുല്ലാഹ് ബിൻ സുബയ്റിന്റെ രക്തസാക്ഷിത്വത്തിന് ശേഷം എത്ര നികൃഷ്ടവും നിന്ദ്യവുമായ പ്രവൃത്തികളാണ് ഹജ്ജാജ് ചെയ്തതെന്ന് കൂടി ഈ ന്യായീകരണവാദികൾ അറിടഞ്ഞിരിക്കേണ്ടതുണ്ട്. ഹജ്ജാജുമായി ബന്ധപ്പെട്ട യാഥാർത്ഥ്യങ്ങൾ വ്യക്തമാക്കുന്ന നമ്മുടെ മുന്നിൽ അനാവൃതമാകുന്നുണ്ട്. അബൂ നൗഫലിൽ നിന്ന് സ്വഹീഹ് മുസ്‌ലിം ഉദ്ധരിക്കുന്നത് ഇങ്ങനെ കാണാം: മക്കയിലെ ഒരു മലഞ്ചെരുവിൽ കെട്ടിത്തൂക്കപ്പെട്ട നിലയിൽ ഞാൻ അബ്ദുല്ലാഹ് ബിൻ സുബയ്റിന്റെ മൃതദേഹം കണ്ടു. ഖുറയ്ശികളും മറ്റുള്ളവരും അതിലൂടെ കടന്നു പോകുന്നുണ്ടായിരുന്നു. പിന്നീട് അതിലൂടെ കടന്നുവന്ന അബ്ദുല്ലാഹ് ബിൻ ഉമർ ആ മൃതദേഹത്തിന് സമീപം നിന്നു. എന്നിട്ട് ഇങ്ങനെ മൂന്ന് പ്രാവശ്യം പറഞ്ഞു, "അല്ലയോ അബൂ

ഖുബയ്ബ്, അങ്ങ് അല്ലാഹുവിന്റെ സുരക്ഷിതത്വത്തിലായിരിക്കട്ടെ...." പിന്നീട് ഇങ്ങനെയും മൂന്ന് വട്ടം പറഞ്ഞു, "അല്ലാഹുവാണ! ഇക്കാര്യത്തിൽ ഞാൻ അങ്ങയെ മുൻപേ തടഞ്ഞതാണ്". പിന്നെ ഇങ്ങനെ തുടർന്നു, "അല്ലാഹുവാണ! ശത്രുവിന്  സംബന്ധിച്ചിടത്തോളം അങ്ങയുടെ സൈന്യം ഏറ്റവും മോശപ്പെട്ടതായിരുന്നു. എന്നാൽ അല്ലാഹുവിന്റെ നോട്ടത്തിൽ ഏറ്റവും മേന്മയേറിയ സംഘമാണത്". അബ്ദുല്ലാഹ് ബിൻ ഉമർ അദ്ദേഹത്തിന്റെ സൈന്യത്തെ ഏറ്റവും ശ്രേഷ്ഠമായ സൈന്യമെന്നാണ് വിശേഷിപ്പിച്ചത് എന്നോർക്കണം. അബ്ദുല്ലാഹ് ബിൻ സുബയ്റിനെ ഖവാരിജായി മുദ്രകുത്തുന്ന ആധുനിക മുർജിഅ അതിനാൽ തന്നെ അല്ലാഹുവെ ഭയക്കട്ടെ.

അബ്ദുല്ലാഹ് ബിൻ സുബയ്റിന്റെ കെട്ടിത്തൂക്കിയ മൃതദേഹത്തിന് സമീപം നിന്നുകൊണ്ട് ഇബ്നു ഉമർ ഇങ്ങനെ പറഞ്ഞതിനെ കുറിച്ച് കേട്ടറിഞ്ഞ ഹജ്ജാജ് എന്താണ് പറഞ്ഞതെന്നും പ്രവർത്തിച്ചതെന്നും വ്യക്തമായി ചരിത്രത്തിൽ രേഖപ്പെടുത്തപ്പെട്ടിയിട്ടുണ്ട്. അതെങ്ങനെയാണ്: അബ്ദുല്ലാഹ് ബിൻ സുബയ്റിന്റെ മൃതദേഹം മലഞ്ചെരുവിൽ നിന്നെടുത്ത് ജൂതന്മാരുടെ ശ്മശാനത്തിലേക്ക് എറിഞ്ഞു. പിന്നീട് അദ്ദേഹത്തിന്റെ മാതാവായ അസ്മായെ ആളെവിട്ട് വിളിപ്പിച്ചു. എന്നാൽ ഹജ്ജാജിന്റെ അടുത്ത് പോകാൻ അവർ കൂട്ടാക്കിയില്ല. അതുകൊണ്ട് അവരെ വിളിച്ചു കൊണ്ടുവരാൻ മറ്റൊരാളെ കൂടി അയച്ചു. ഒപ്പം ഇങ്ങനെ കൂടി ഹജ്ജാജ് പറഞ്ഞു വിട്ടു, "നീ എന്റെ അടുത്തേക്ക് വരികയാണെങ്കിൽ അത് നിനക്ക് നല്ലത്. അല്ലാത്തപക്ഷം നിന്റെ മുടിക്കെട്ടിൽ പിടിച്ച് വലിച്ചിഴച്ച് എന്റെയടുത്ത് കൊണ്ടുവരാൻ കെല്പുള്ള ഒരാളെ ഞാൻ അങ്ങോട്ട് അയക്കും"

എന്നാൽ ഹജ്ജാജിന്റെ അത്തരം ഭീഷണികൾക്കൊന്നും ആ മഹതി വഴങ്ങിയില്ല. ഹജ്ജാജിനെ പോയി കാണാൻ അവർ വിസമ്മതിച്ചു. അവസാനം അയാൾ തന്നെ അസ്മായുടെ അടുത്ത് ചെന്നു. എന്നിട്ട് ധിക്കാരപൂർവംഇങ്ങനെ ചോദിച്ചു, " അല്ലാഹുവിന്റെ ശത്രുവോട് ഞാൻ എന്താണ് ചെയ്തതെന്ന് നീ കണ്ടില്ലേ?". വർത്തമാനകാലത്ത് മുജാഹിദീനെയും ഉലമയെയും കൊന്നുടുക്കുന്ന എല്ലാ ത്വാഗൂതും ഇത് തന്നെയാണ് പറഞ്ഞു കൊണ്ടിരിക്കുന്നതെന്നത് ഒരു യാദൃശ്ചികത മാത്രമല്ലല്ലോ.

ഹജ്ജാജിന്റെ ധിക്കാരം നിറഞ്ഞ വാക്കുകൾക്ക് അസ്മാ നൽകിയ മറുപടിയും ഹദീസ് ഗ്രന്ഥങ്ങളിലും ചരിത്ര പുസ്തകങ്ങളിലും കാണാം. "നീ അവന്റെ ദുൻയാവ് നശിപ്പിച്ചത് ഞാൻ കണ്ടു, അവൻ നിന്റെ ആഖിറതും"

തുടർന്ന് അവർ ഹജ്ജാജിനോട് ഇങ്ങനെ പറഞ്ഞു, "എടോ ഹജ്ജാജേ.... നീ കേട്ടോളൂ. ഥഖിഫ് ഗോത്രത്തിൽ നിന്ന് ഒരു പെരുംനുണയനും നാശകാരിയും ജന്മമെടുക്കുമെന്ന് നബി പറഞ്ഞിട്ടുണ്ട്. പെരുംനുണയനെ ഞാൻ മുമ്പ് കണ്ടിട്ടുണ്ട്. നാശകാരിയായിട്ട് നിന്നെയല്ലാതെ മറ്റാരെയും ഞാൻ കാണുന്നുമില്ല" (മുസ്ലിം, വാല്യം 12, താൾ 380, ഹദീസ് 4617).

മുസ്നദ് അഹ്മദിലെ ഉദ്ധരണി കാണുക: അബ്ദുല്ലാഹ് ബിൻ സുബയ്റിനെ കൊലപ്പെടുത്തിയ ഹാജ്ജാജ് ശേഷം അസ്മായുടെ അടുത്ത് ചെന്ന് ഇങ്ങനെ പറഞ്ഞു, "നിന്റെ മകൻ പവിത്രഹറമിൽ ഭ്രംശതയും വഴികേടും

പ്രവർത്തിച്ചതിനാൽ അല്ലാഹു അവന് വേദനാജനകമായ ശിക്ഷ നൽകി. അവനോട് ചെയ്യേണ്ടതെന്താണോ അത് ചെയ്തു കഴിഞ്ഞിട്ടുണ്ട്"

അതിന് മറുപടിയായി അസ്മാ ഇങ്ങനെ പറഞ്ഞു, "നീ പെരുംനുണയനാണ്. എന്റെ പൊന്നുമോൻ മാതാപിതാക്കളോട് നന്മ ചെയ്തു. പകലുകളിൽ നോമ്പെടുത്തു. രാവുകളിൽ എഴുന്നേറ്റ് നിസ്കരിച്ചു. അടുത്ത കാലത്ത് തന്നെ ഥഖീഫ് ഗോത്രത്തിൽ നിന്ന് രണ്ട് പെരുംനുണയന്മാർ പുറപ്പെടുമെന്നു നബി ഞങ്ങളോട് പറഞ്ഞിരുന്നു. ആദ്യത്തവനേക്കാൾ കൂടുതൽ കുഴപ്പക്കാരനും ഉപദ്രവകാരിയും പിന്നീട് വരുന്നവനായിരിക്കുമെന്നും നബി പറഞ്ഞിട്ടുണ്ട്. ആളുകളെ ധാരാളമായി ഇല്ലാതാക്കുന്നവനായിരിക്കും അവൻ. അതെ, അത് നീയാണ്" (മുസ്നദ് അഹ്മദ്, വാല്യം 54, താൾ 408, ഹദീസ് 25735).

ഥഖീഫ് ഗോത്രത്തിൽ നിന്ന് രണ്ട് പെരുംനുണയന്മാർ പുറപ്പെടുമെന്നു നബി ഞങ്ങളോട് പറഞ്ഞിരുന്നുവെന്ന് അസ്മാ പറഞ്ഞ ആദ്യത്തെയാൾ മുഖ്താർ ബിൻ അബീ ഉബയ്ദ് ആയിരുന്നു. ഥഖീഫ് ഗോത്രത്തിലെ സമുന്നത വ്യക്തിയായിരുന്നു അദ്ദേഹം. വാഗ്ചാതുരി, ധീരത, യുക്തിവിചാരം എന്നിത്യാദി യോഗ്യതകളാൽ പുകൾപെറ്റവനായിരുന്നു അദ്ദേഹം. എന്നാൽ ഇസ്‌ലാമിനോട് അയാൾക്ക് യാതൊരു പ്രതിപത്തിയുമുണ്ടായിരുന്നില്ല.

നബികുടുംബത്തിന്റെ ഏറ്റവും വലിയ സംരക്ഷകനും സഹായിയുമായി രംഗത്ത് വന്ന അദ്ദേഹം ഹുസയ്ന്റെ രക്തത്തിന് പകരം ചോദിക്കാൻ ഇറങ്ങി പുറപ്പെടുക കൂടി ചെയ്തു. എന്നാൽ കുറച്ച് കഴിഞ്ഞതോടെ തനിക്ക് വഹ്‌യ് അവതരിക്കുന്നുണ്ടെന്ന് അവകാശപ്പെടാൻ തുടങ്ങി. അതുകേട്ട് അബ്ദുല്ലാഹ് ബിൻ അബ്ബാസ് ഈ ഖുർആൻ സൂക്തം പാരായണം ചെയ്തു, "**പിശാചുക്കൾ തങ്ങളുടെ മിത്രങ്ങൾക്ക് തീർച്ചയായും വഹ്‌യ് നൽകിക്കൊണ്ടിരിക്കും**" (അൽ അൻആം, 6 : 121). അബ്ദുല്ലാഹ് ബിൻ ഉമർ മറ്റൊരു ഖുർആൻ സൂക്തം ഓതി. "**ആരുടെ മേലേക്ക് പിശാചുക്കൾ ഇറങ്ങുന്നുവെന്ന് ഞാൻ നിങ്ങൾക്ക് അറിയിച്ചു തരട്ടെയോ? പെരും നുണയന്മാരും പാപികളുമായ എല്ലാവരുടെ മേലും പിശാചുക്കൾ ഇറങ്ങുന്നു**" (ശുഅ്റാഅ്, 26 : 221 - 222).

മുഖ്താർ വലിയൊരു സൈന്യത്തെ തയ്യാറാക്കുകയും ഹുസയ്ന്റെ ഘാതകനായ ഇറാഖി ഗവർണർ ഇബ്നു സിയാദ് എന്ന പേരിൽ കുപ്രസിദ്ധനായ അബൂ ഹഫ്സ് അബ്ദുല്ലാഹ് ബിൻ സിയാദ് ബിൻ അബീഹിക്കെതിരെ യുദ്ധം നയിക്കുകയും ചെയ്തു. ബാഹ്യമോടിയിൽ സുന്ദരനും മാന്യനായിന്നുവെങ്കിലും ഇബ്നു സിയാദിന്റെ അന്തരംഗം പൈശാചികമായിരുന്നു. പേർഷ്യൻ രാജാക്കന്മാരിൽ ഒരാളുടെ മകളായ മർജാനയായിരുന്നു അയാളുടെ മാതാവ്. നിരവധി ആളുകൾ കൊല്ലപ്പെട്ട ഹിജ്റ 67 ലെ അൽ ഖാരിസ് യുദ്ധത്തിൽ അയാളെ മുഖ്താർ വധിച്ചു. തനിക്ക് അല്ലാഹുവിൽ നിന്ന് വഹ്‌യ് അവതരിക്കുന്നുണ്ടെന്ന് അവകാശപ്പെട്ടതിനാലാണ് മുഖ്താറിനെ പെരും നുണയനായി വിശേഷിപ്പിച്ചത്. ഇബ്നു സിയാദിനെ വധിച്ച അതേ വർഷം തന്നെ മുസ്വ്അബ് ബിൻ സുബയ്റിന്റെ കരങ്ങളാൽ അയാൾ

വധിക്കപ്പെടുകയാണുണ്ടായത്.

ആദ്യത്തവനേക്കാൾ കൂടുതൽ കുഴപ്പക്കാരനും ഉപദ്രവകാരിയുമായിരിക്കും രണ്ടാമനെന്ന പ്രവാചക സൂചന ഹജ്ജാജിനെയാണ് കുറിക്കുന്നതെന്നത് സത്യപ്പെടുത്തിക്കൊണ്ട് റാശിദീ ഖലീഫയായ ഉമർ രണ്ടാമൻ ഇബ്നു അബ്ദിൽ അസീസ് പറഞ്ഞത് ശ്രദ്ധേയമാണ്, "എല്ലാ സമൂഹങ്ങളും തങ്ങളിലെ ഏറ്റവും നികൃഷ്ട ജന്മങ്ങളുമായി വരികയും അവർക്കെതിരെ നാം ഹജ്ജാജിനെ നിർത്തുകയും ചെയ്താൽ അവർക്കെല്ലാം തുല്യമായി അയാൾ മതിയാകും" (മുസ്ത്വഫ മുറാദ് : മുഅ്ജിസതൂർറസൂൽ 418). ആസ്വിം ബിൻ അബീ അന്നുജൂദ് പറയുന്നു, "ഹജ്ജാജ് പ്രവർത്തിക്കാത്തതായ ഒരു ദുഷ്കൃത്യം പോലുമില്ല" (മുസ്ത്വഫ മുറാദ് : മുഅ്ജിസതൂർറസൂൽ 418).

അബ്ദുല്ലാഹ് ബിൻ സുബയ്റിന്റെ മൃതദേഹം ജൂതരുടെ ശ്മശാനത്തിലേക്ക് വലിച്ചെറിയുക എന്ന പ്രവൃത്തി തന്നെ ഹജ്ജാജിന്റെ ദുഷ്ടതക്കും നികൃഷ്ടതക്കും വ്യക്തമായ തെളിവാണ്. സ്വഹാബിയയായ അസ്മായുടെ മുടി കുത്തിപ്പിടിച്ച് തന്റെ അടുത്തേക്ക് വലിച്ചിഴച്ച് കൊണ്ടിവരുമെന്ന ഭീഷണി ഹജ്ജാജിന്റെ സ്വഭാവവും അധാർമികതയും സ്വഹാബതിനോടുള്ള നിലയും സമീപനവും വ്യക്തമാക്കുന്നുണ്ട്. അബ്ദുല്ലാഹ് ബിൻ സുബയ്റിനെ അതിനീചമായി വധിക്കുകയും ഭൗതിക ദേഹത്തെ നിന്ദിക്കുകയും ചെയ്തതിന് ശേഷവും സ്വീകരിച്ച നിലപാടുകളിൽ നിന്ന് തന്നെ അബ്ദുല്ലാഹ് നിന് സുബയ്ർ എന്തുകൊണ്ടാണ് ഹജ്ജാജിനെതിരെ തിരിഞ്ഞതെന്ന വസ്തുത അബ്ദുല്ലാഹ് ബിൻ ഉമറിന്

ബോധ്യപ്പെടുകയുണ്ടായി. ഹബീബ് ബിൻ അബീ ഥാബിതിൽ നിന്ന് മുസ്വന്നഫ് ഇബ്നി റസ്സാഖ് നിവേദനം ചെയ്യുന്ന സംഭവം അതിലേക്ക് വെളിച്ചം പകരുന്നുണ്ട്.

അബ്ദുല്ലാഹ് ബിൻ ഉമർ ഒരിക്കൽ മസ്ജിദുൽ ഹറമിന്റെ ഒരു കോണിൽ ഇരിക്കുകയായിരുന്നു. കൂടെ അദ്ദേഹത്തിന്റെ മകനും ഉണ്ടായിരുന്നു. തദവസരത്തിൽ ഹജ്ജാജ് അവിടെ ആളുകളെ അഭിസംബോധനം ചെയ്ത് സംസാരിക്കുന്നുണ്ടായിരുന്നു. അദ്ദേഹം പറഞ്ഞു, "ഇബ്നു സുബയ്ർ അല്ലാഹുവിന്റെ ഗ്രന്ഥത്തെ പൊളിച്ചടക്കിയവനാണ്. അതുകൊണ്ട് തന്നെ അല്ലാഹു അവന്റെ നെഞ്ചകം പൊളിച്ചെടുത്തു"

ഹജ്ജാജിന്റെ പ്രകോപനപരമായ സംസാരം കേട്ട അബ്ദുല്ലാഹ് ബിൻ ഉമർ ഇങ്ങനെ പറയാൻ തുടങ്ങി. "അറിഞ്ഞുകൊൾക...! അവന്റെ കാര്യം നിന്റെ കൈയ്യിലല്ല. നിന്റെ കാര്യം അവന്റെ കൈയ്യിലുമല്ല"

അതുകേട്ട ഹജ്ജാജ് കുറച്ച് നേരത്തേക്ക് ഒന്നും മിണ്ടിയില്ല. പിന്നെ ഇങ്ങനെ വിളിച്ചു ചോദിച്ചു, "ജാഗ്രത്താവുക..! അവൻ ചെയ്ത കൊള്ളരുതായ്മകൾ നമുക്കും എല്ലാ മുസ്‌ലിംകൾക്കും മുന്നിൽ അല്ലാഹു വ്യക്തമാക്കി തന്നിട്ടില്ലേ?". സ്വഹാബിയായ അബ്ദുല്ലാഹ് ബിൻ സുബയ്റിനെ തെല്ലും ബഹുമാനിക്കാതെ, അദ്ദേഹത്തിൽ നിന്ദാപരമായ വാക്കുകൾ ഉപയോഗിച്ച, ഹജ്ജാജിന്റെ അതേ വാക്കുകളാണ് ഭരണാധികാരികൾക്ക് വേണ്ടി വിടുവേല ചെയ്യുന്ന ഖവാരിജ്

മുർജിഅയും അവരുടെ പാഠങ്ങൾ മാത്രം കേട്ട് പഠിച്ച് തഖ്ലീദിന്റെ നുകം പേറുന്ന ജാഹിലുകളായ അനുയായികളും ഇക്കാലത്തും  അദ്ദേഹത്തിന്റെ കാര്യത്തിൽ പറഞ്ഞുകൊണ്ടിരിക്കുന്നത്.

ഹജ്ജാജിന്റെ വാക്കുകൾ കേട്ട് പുഞ്ചിരിച്ചു കൊണ്ട് തന്റെ ചുറ്റും കൂട്ടിയിരുന്നവരോട് അബ്ദുല്ലാഹ് ബിൻ ഉമർ ഇങ്ങനെ പറഞ്ഞു, "ഈ വിഷയത്തിൽ ഇങ്ങനെ പറയുന്നത് കൊണ്ട് നീ നുണയനാണെന്ന് ഞാൻ പറയുന്നില്ല" (മുസ്വന്നഫ് ഇബ്നി റസ്സാഖ്, വാല്യം 7, താൾ 296).

അത്വിയ പറയുന്നു, അബ്ദുല്ലാഹ് ബിൻ ഉമറിന്റെ മരണത്തെ കുറിച്ച് ഞാൻ അദ്ദേഹത്തിന്റെ വിമോചിത അടിമയോട് ചോദിച്ചു. "അബ്ദുല്ലാഹ് ബിൻ ഉമറിന്റെ  മരണം എങ്ങനെയാണ് സംഭവിച്ചത്?"

അദ്ദേഹം പറഞ്ഞു, "അബ്ദുല്ലാഹ് ബിൻ സുബയ്റിനെ രക്തസാക്ഷിയാക്കിയ ഹജ്ജാജ് ബിൻ യൂസുഫിനെ അബ്ദുല്ലാഹ് ബിൻ ഉമർ പരസ്യമായി എതിർക്കുകയും അദ്ദേഹത്തിന്റെ പ്രവൃത്തിക്ക് അദ്ദേഹത്തെ ശാസിക്കുകയും ചെയ്തിരുന്നു.

ഒരിക്കൽ ഹജ്ജാജ് പറഞ്ഞു, "ഹേ മൂപ്പരേ, മിണ്ടാതിരിക്കൂ, നീ ഒരു വൃദ്ധനായിരിക്കുന്നു. നിന്റെ ബുദ്ധി നശിച്ച് പോയിരിക്കുന്നു".

അബ്ദുല്ലാഹ് ബിൻ ഉമർ സത്യം വിളിച്ച് പറഞ്ഞതിനാൽ ഹജ്ജാജ് രഹസ്യമായി അദ്ദേഹത്തെ വധിക്കാൻ വിഷം പുരട്ടിയ ആയുധം കൊണ്ട് മുറിവേൽപ്പിച്ചു എന്ന് ഒന്നിലധികം ആഥാറിൽ നിന്ന് വ്യക്തമാകുന്നു. അതിനായി ഒരു സിറിയക്കാരനെയാണ് ഹജ്ജാജ് പ്രയോജനപ്പെടുത്തിയത് എന്നും രേഖപ്പെടുതപ്പെട്ടിട്ടുണ്ട്. അയാൾ അബ്ദുല്ലാഹിബ്നു ഉമറിന്റെ കാലിൽ വാളുകൊണ്ട് അടിച്ചു. അനന്തരം പരിക്കേറ്റ അദ്ദേഹത്തെ ഹജ്ജാജ്  സന്ദർശിച്ചു. അബ്ദുല്ലാഹ് ബിൻ ഉമറിനോട് പറഞ്ഞു, "ആരാണ് നിന്നെ ഉപദ്രവിച്ചതെന്ന് ഞാൻ കണ്ടെത്തിയാൽ അവന്റെ കഴുത്ത് ഞാൻ അറുക്കും"

അബ്ദുല്ലാഹിബ്നു ഉമർ പറഞ്ഞു, "നീയാണ് എന്നെ ഉപദ്രവിച്ചത്"

ഹജ്ജാജ് ചോദിച്ചു, "ഞാനോ? എങ്ങനെ?"

അബ്ദുല്ലാഹിബ്നു ഉമർ പറഞ്ഞു,  "നീ ആയുധങ്ങളുമായി അല്ലാഹുവിന്റെ വിശുദ്ധമന്ദിരത്തിൽ പ്രവേശിച്ച ദിവസം തന്നെ നീ ഞങ്ങളെ മുറിവേൽപ്പിച്ചു" എന്നാൽ ഇത് പറഞ്ഞ അത്വിയ്യ ദുർബലമാണെന്ന് ഇമാം ദഹബി പറയുന്നു. മറ്റു ചിലരും അങ്ങനെ അഭിപ്രായപ്പെട്ടിട്ടുണ്ട്.

നിവേകൻ  തുടരുന്നു, "അബ്ദുല്ലാഹ് ബിൻ സുബയ്റിന്റെ

കൊലപാതക വേളയിൽ അല്ലാഹുവോടും റസൂലിനോടുമുള്ള ധിക്കാരം ഞാൻ കാണുകയുണ്ടായി. ഇരു ഹറമുകളിലും അയാളുടെ അക്രമവും പവിത്രതാ ലംഘനവും ഞാൻ കണ്ടു. അബൂബക്കർ സിദ്ദീഖിന്റെ കുടുംബത്തെ അവമതിക്കുന്നതും കണ്ടു. അയാളുടെ യാഥാർത്ഥ്യം മനസ്സിലാക്കാൻ ബുദ്ധിയുള്ള ഏതൊരാൾക്കും ഇത്രയും മതിയാവുന്നതാണ്. അബ്ദുല്ലാഹ് ബിൻ സുബയ്റിനെയും, അബ്ദുല്ലാഹ് ബിൻ ഉമറിനെയും, സഈദ് ബിൻ ജുബയ്റിനെയും വധിച്ചതിന് ശേഷവും അയാളെ കുറിച്ചുള്ള സ്വഹാബതിന്റെയും താബിഈന്റെയും വാക്കുക തന്നെ കാണുക" (മുസ്തദ്റക്, ബുഖാരിയുടെയും മുസ്ലിമിന്റെയും ഉപാധിയോടെ സ്വഹീഹാണെന്ന് ഹാകിം). നിവേദകനായ അത്വിയ ദുർബലമാണെന്ന വാദം.സമ്മതിച്ചാൽ തന്നെയും അബ്ദുല്ലാഹ് ബിൻ ഉമറിന്റെ മരണത്തെ സംബന്ധിച്ച് മാത്രമാണ് അഭിപ്രായ ഭിന്നത സ്ഥാപിക്കപ്പെടുകയുള്ളൂ. അബ്ദുല്ലാഹ് ബിൻ സുബയ്റിന്റെയും മറ്റുള്ളവരുടെയും കൊലപാതകത്തിൽ ഹജ്ജാജിനുള്ള പങ്ക് അത് റദ്ദ് ചെയ്യുന്നില്ല. അതേപോലെ, ഹജ്ജാജിനെ തക്ഫീർ ചെയ്ത കാരണങ്ങളും ഇല്ലാതാകുന്നില്ല.

**രണ്ട് :** ഇമാമുസ്സുന്ന അഹ്മദ് ബിൻ ഹൻബൽ അന്നത്തെ മുഅ്തസലിയായ  ഭരണാധികാരിയോട് സ്വീകരിച്ച സമീപനമാണ് മുർജിഅ ഖുറൂജിന് എതിരായി മുന്നോട്ട് വെക്കുന്ന മറ്റൊരു തെളിവ്.

ഖാദി അബൂ യഅ്‌ലയെ ഉദ്ധരിച്ച് കൊണ്ട് ഇമാം അഹ്മദ് ബിൻ ഹൻബലുമായി ബന്ധപ്പെട്ട ഒരു സംഭവമാണ് ഭരണാധികാരിക്കെതിരെയുള്ള ഖുറൂജിന് എതിരായ തങ്ങളുടെ വാദത്തിന് തെളിവായി നവ മുർജിഅ മുന്നോട്ട് വെക്കുന്നത്.

ഖൽഖുൽ ഖുർആൻ വിഷയം കത്തിനിൽക്കുന്ന സമയത്ത് ബാഗ്ദാദിലെ പണ്ഡിതൻമാർ ഇമാം അഹ്മദിനെ സമീപിച്ചുകൊണ്ട് പ്രസ്തുത വിഷയത്തിലെ തങ്ങളുടെ നിലപാട് അറിയിച്ചു. അവർ തങ്ങളുടെ പരിഭവവും ആവലാതിയും അദ്ദേഹത്തിന്റെ മുന്നിൽ വെച്ചു. അവർ പറഞ്ഞു, "ഈ വിഷയം പരിധിവിട്ട് കഴിഞ്ഞിരിക്കുന്നു. ഖലീഫയുടെ ഭരണത്തിലും നേതൃത്വത്തിലും ഞങ്ങൾ തൃപ്തരല്ലെന്ന് അങ്ങയോട് പറയാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. അതിനാൽ എന്താണ് ചെയ്യേണ്ടതെന്ന് അങ്ങയോട് കൂടിയാലോചിക്കാനായാണ് ഞങ്ങൾ വന്നിരിക്കുന്നത്".

ഇമാം അഹ്മദ് അവരോട് പറഞ്ഞു, "നിങ്ങളുടെ ഉൾവിളികളെ അനുചിതമായി കരുതുക. ഭരണകൂടത്തെ അംഗീകരിക്കുന്നതിൽ നിന്ന് നിങ്ങൾ വിട്ടൊഴിഞ്ഞ്

പിൻമാറരുത്. മുസ്‌ലിംകൾക്കിടയിൽ നിങ്ങൾ ഭിന്നത സൃഷ്ടിക്കരുത്".

ഭരണകൂടത്തോടുള്ള ഇമാമിന്റെ ഈ നിലപാട് കാർണം, ഭരണാധികാരി പ്രവർത്തിച്ച കുഫ്റിന്റെ തരം ഏതെന്ന സമീപനമവുമായി ബന്ധപ്പെട്ടുള്ളതായിരുന്നു. ആയതിനാൽ ഇതുസംബന്ധിച്ച വ്യക്തത കാര്യങ്ങൾ ശരിയായി മനസ്സിലാക്കാൻ സഹായിക്കും.

അടിസ്ഥാനപരമയി കുഫ്റിന് രണ്ട് വ്യത്യസ്ത രീതികളാനുള്ളത്.

**ഒന്ന്:** ബവ്വാഹായ കുഫ്ർ അഥവ സ്പഷ്ടമായ കുഫ്ർ.

**രണ്ട്:** ഇബ്ഹാമിയായ കുഫ്ർ അഥവ തഹ്ഖീഖിയായ കുഫ്ർ. യാഥാർഥ്യാന്വേഷണത്തിലൂടെ മാത്രം വ്യക്തമാകുന്ന കുഫ്റാണത്. ഇജ്തിഹാദിലൂടെ അതിന്റെ വിധിയിലേക്ക് എത്തുകയും ഫത്‌വയിലൂടെ അതിന്റെ വിധി വെളിവാക്കുകയും ചെയും.

ബവ്വാഹായ കുഫ്ർ അഥവ സ്പഷ്ടമായ കുഫ്ർ എന്നാൽ ഏതൊരു വിശ്വാസവും വാക്കും പ്രവൃത്തിയും കുഫ്റാണെന്ന് മനസ്സിലാകും വിധം യാതൊരു വിശദീകരണം പോലും ആവശ്യമില്ലാതെ തന്നെ ഖുർആനിൽ നിന്നും സുന്നതിൽ നിന്നും സ്പഷ്ടമായതാണ്. പ്രസ്തുത വിശ്വാസവും വാക്കും പ്രവൃത്തിയും കുഫ്റാണെന്നതിന് അല്ലാഹുവിന്റെ ദീനിൽ വ്യക്തമായ തെളിവുകളുണ്ട്. അല്ലെങ്കിൽ തെളിവുകൾ

ആവശ്യമില്ലാത്ത വിധം പ്രസ്പഷ്ടവുമാണ്. അല്ലാഹു അല്ലാത്തവരെ വിളിച്ച് പ്രാർഥിക്കുന്നത്, അവന് മുന്നിൽ അല്ലാതെ സുജൂദ് ചെയ്യുന്നത്, അവനെ ചീത്ത പറയുന്നത്, നബിമാരെ പരിഹസിക്കുന്നതും നിന്ദിക്കുന്നതും, ഖുർആനെ അപമാനിക്കുന്നത് ഒക്കെ  കുഫ്റാണെന്നത് തെളിവ് പോലും ആവശ്യമില്ലാത്ത വിധം  എല്ലാവർക്കും അറിയാവുന്ന കാര്യങ്ങളാണ്. ഇവയൊക്കെ കുഫ്റാണെന്ന് ഏതൊരു കുഞ്ഞിനും പോലും വ്യക്തമായതും പ്രസിദ്ധവുമാണ്. അതേപോലെ മദ്യം, വ്യഭിചാരം, പലിശ എന്നിവ ഹലാലാണെന്ന് കരുതുന്നതും അങ്ങനെ പ്രസ്താവിക്കുന്നതും അഭിപ്രായമായി മുന്നോട്ട് വെക്കുന്നതും കുഫ്റാണ്. കാരണം, ഖുർആനിലെയും ഹദീസിലെയും പ്രമാണങ്ങളാൽ അത് വിരോധിക്കപ്പെട്ടതാണെന്ന സാമാന്യജ്ഞാനം  മുസ്‌ലിംകൾക്ക് മാത്രമല്ല, സത്യനിഷേധികൾക്ക് പോലുമുണ്ട്.

എന്നാൽ നേർവിപരീതമാണ് ഇബ്ഹാമിയായ കുഫ്റിന്റെ കാര്യം. ഒരു കാര്യം കുഫ്റാണെന്ന് തഅ്‌വീൽ അഥവ വിശദീകരണം കൊണ്ട് മാത്രമേ സാധിക്കുകയുള്ളൂ. കാരണം, ഇവ്വിഷത്തിലുള്ള ഖുർആനിലെയും ഹദീസിലെയും തെളിവുകൾ സ്പഷ്ടമല്ല. അത് കുഫ്റാണെന്ന കാര്യത്തിൽ പൊതു മുസ്‌ലിംകൾക്ക് വ്യക്തതയോ ധാരണയോ ഉണ്ടായിരിക്കുകയില്ല. ആ കുഫ്ർ സ്പഷ്ടമായ കുഫ്റാണെന്ന് സ്ഥാപിക്കാൻ ശറഇയായ തഹ്ഖീഖ് അഥവ യാഥാർത്ഥ്യം അന്വേഷിച്ച് വ്യക്തത വരുത്തേണ്ടതുണ്ട്. അതായത് പ്രസ്തുത വിഷയത്തിൽ ഗവേഷണം (ഇജ്തിഹാദ്) നടത്തി വ്യക്തത വരുത്തുകയും, തുടർന്ന് വിഷയത്തിന്റെ മതവിധി (ഫത്‌വ) നൽകുകയും ചെയ്യണം.

ഖൽഖുൽ ഖുർആനുമായി ബന്ധപ്പെട്ട കുഫ്ർ നാം മുകളിൽ സൂചിപ്പിച്ച രണ്ടാമത്തെ വിഭാഗത്തിലാണ് പെടുന്നതെന്ന കാര്യത്തിൽ പണ്ഡിതന്മാരെല്ലാവരും തന്നെ യോജിച്ചിടുള്ള കാര്യമാണ്. ഖൽഖുൽ ഖുർആന്റെ കാര്യം സ്പഷ്ടമായ കുഫ്റാണെന്ന് സ്ഥാപിതമായിട്ടില്ലെന്നതിനാലാണ് ഇമാം അഹ്മദ് ഭരണാധികാരിക്കെതിരിൽ ഖുറൂജ് ചെയ്യാത്തിരുന്നത്. ഭരണാധികാരികളോടും അവരുടെ പണ്ഡിതന്മാരോടും സദാ ചർച്ചകളും സംവാദങ്ങളും നടത്തുകയായിരുന്നു അദ്ദേഹം.

തങ്ങളുടെ വാദത്തിന് ഉപോദ്ബലകമായ ഒരു തെളിവെങ്കിലും ഖുർആനിൽ നിന്നോ ഹദീസിൽ നിന്നോ സ്ഥാപിക്കാൻ അദ്ദേഹം അവരോട് ആവശ്യപ്പെട്ടു. അങ്ങനെയെങ്കിൽ അവരുടെ നിലപാടിലേക്ക് താനും വന്നെത്താമെന്നായിരുന്നു അദ്ദേഹത്തിന്റെ ഭാഷ്യം. വിഷയത്തിന്റെ സ്പഷ്ടത സ്ഥാപിതമായിട്ടില്ലാത്തതിനാലും, അങ്ങനെ ചർച്ചകളും സംവാദങ്ങളും തുടരുന്ന വേളയിലും, ഭരണാധികാരിയെ നേരിടാനുള്ള ശക്തി പോലും സംഭരിക്കാതെ എങ്ങനെയാണ് ഖുറൂജ് നടത്തുന്നത്?

ഒരു പ്രവൃത്തി കുഫ്റാണെന്ന് പറയുമ്പോൾ തന്നെ അത് പറയുകയും പ്രവർത്തിക്കുകയും ചെയ്യുന്ന എല്ലാവരെയും കാഫിറാക്കാൻ പാടില്ലെന്ന അഹ്ലുസ്സുന്നയുടെ തത്വമാണ് ഇമാം ഇവിടെ സ്വീകരിച്ചത്. അതായത്, ഒരു വിധിയെ പ്രത്യേക വ്യക്തിയിലേക്ക് ചാർത്തുന്ന വൈയക്തിക തക്ഫീറി (തക്ഫീറുൽ മുഅയ്യൻ) ന് മുമ്പ് ചില ചട്ടങ്ങളും നിബന്ധനകളും പൂർത്തീകരിക്കേണ്ടതുണ്ടെന്ന് അഹ്ലുസ്സുന്ന ഉപാധി വെച്ചിട്ടുണ്ട്. അതിനുള്ള തെളിവുകൾ പ്രമാണങ്ങളിൽ

വേണ്ടുവോളമുണ്ട് താനും.

റോമയിൽ നിന്ന് തിരിച്ചുവന്ന മുആദ് ബിൻ ജബൽ പ്രവാചക സമക്ഷം വന്ന് സുജൂദ് ചെയ്തു. അതുകണ്ട നബി ചോദിച്ചു, "എന്താ മുആദേ ഇത്?". അദ്ദേഹം.പറഞ്ഞു, "ഞാൻ ശാമിൽ വെച്ച് അവിടെയുള്ളവർ തങ്ങളുടെ രാജാക്കന്മാർക്ക് മുന്നിൽ സുജൂദ് ചെയ്യുന്നത് കണ്ടു. അവരേക്കാൾ ഇത്തരം ആദരവിന് എന്റെ നബിയാണ് കൂടുതൽ അർഹനെന്ന് ഞാൻ കരുതുന്നു".

അപ്പോൾ നബി അദ്ദേഹത്തെ വിലക്കി. എന്നിട്ട്  ഇങ്ങനെ പറഞ്ഞു, "അരുത് മുആദ്, അരുത്. അങ്ങനെ ചെയ്യരുത്. ആർക്കെങ്കിലും സുജൂദ് ചെയ്യാൻ അനുവാദം നൽകുമായിരുന്നുവെങ്കിൽ പെണ്ണിന് അവളുടെ ഇണക്ക് സുജൂദ് ചെയ്യാൻ അനുവദിക്കുമായിരുന്നു" (ഇബ്നു മാജ : 1843). നബിയുടെ മുന്നിൽ മുആദ് ചെയ്തത് ഇബാദതിന്റെ സുജൂദ് ആയിരുന്നില്ല. യൂസുഫ് നബിക്ക് മുന്നിൽ അദ്ദേഹത്തിന്റെ മാതാപിതാക്കളും സഹോദരങ്ങളും നിർവഹിച്ച രീതിയിലുള്ള ആദരവി (തഅ്ദീം) ന്റെ സുജൂദ് ആയിരുന്നുവത്. അതുകൊണ്ട് തന്നെ അത് ഒരു ബിദ്അത് എന്ന നിലയിൽ ചെയ്യുന്നതും, അജ്ഞത കൊണ്ട് ചെയ്യുന്നതും, മനഃപൂർവ്വം ചെയ്യുന്നതും തമ്മിൽ വ്യത്യാസമുണ്ട്.

ഇത് സംബന്ധിച്ച് പ്രമാണങ്ങളിൽ വന്നിരിക്കുന്ന തെളിവുകളെല്ലാം ഇവിടെ ഉദ്ധരിക്കാൻ നാം ഉദ്ദേശിക്കുന്നില്ല. പറഞ്ഞുവന്നത്, ഇത്തരം അനേകം തെളിവുകളുടെ അടിസ്ഥാനത്തിലാണ് ഉലമയും ഫുഖ്ഹയും ഒരു വാക്കോ

പ്രവൃത്തിയോ കുഫ്റിന്റെ വാക്കോ പ്രവൃത്തിയോ ആയി പ്രഖ്യാപിക്കുമ്പോൾ തന്നെ അത് പ്രവർത്തിച്ച വ്യക്തി ചില ഉപാധികളോടെ അടിസ്ഥാനത്തിൽ കാഫിറല്ലെന്ന് വ്യവച്ഛേദിച്ച് വ്യക്തമാക്കിയത്. അത്തരം തെളിവുകളുടെ വെളിച്ചത്തിലാണ്, ഒരു മുസ്‌ലിമിൽ കൃത്യവും വ്യക്തവുമായ ഹുജ്ജത് സ്ഥാപിതമാ (ഖിയാമുൽ ഹുജ്ജ) കാത്തിടത്തോളം തക്ഫീർ ചെയ്യുന്നത് അഹ്‌ലുസ്സുന്ന തടഞ്ഞത്. ഖവാരിജിന്റെ നിലപാടിന് വിരുദ്ധമായ അഹ്‌ലുസ്സുന്നയുടെ ആ നിലപാടാണ് അഹ്മദ് ബിൻ ഹൻബൽ സ്വീകരിച്ചത്.

വിഷയത്തിന്റെ വ്യക്തതക്ക് വേണ്ടി ശയ്ഖുൽ ഇസ്‌ലാമിന്റെ വാക്കുകൾ ഉദ്ധരിച്ച് കൊണ്ട് ഇക്കാര്യം അല്പം കൂടി ഒന്ന് വിശദീകരിക്കാം. സാധാരണയായി അഹ്‌ലുസ്സുന്നയുടെ ഉലമാ വ്യക്തമാക്കുന്ന കാര്യമാണ് ശിർക്ക് ചെയ്യുന്നവൻ മുശ്‌രികാണ് എന്നത്. സത്യത്തിൽ അത് വൈയക്തികമായ അഥവാ മുഅയ്യൻ ആയ ഒരു വിധിയല്ല. അങ്ങിനെ കാണാനും പാടില്ല. ആരെങ്കിലും ഇത്തരം പരാമർശങ്ങളെ വൈയക്തികമായ വിധിയായി വിലയിരുത്തുന്നുവെങ്കിൽ, അത് അഹ്‌ലുസ്സുന്നയുടെ ഇവ്വിഷയകമായ സർവാംഗീകൃത നിലപാടിന് വിരുദ്ധമാണ്.

ഇക്കാര്യത്തിൽ ഇബ്ൻ തയ്മിയ തന്റെ ഫതാവ (7 / 619) യിൽ പറയുന്നു, "ഇതിൽ നിന്ന് സുവ്യക്തമാകുന്ന ഒരു കാര്യമുണ്ട്. അതായത് ജഹ്മിയയുടെ വാദങ്ങൾ പോലെ കുഫ്റാകുന്നവായുണ്ടാകും. അല്ലാഹു സംസാരിക്കുകയില്ല, പരലോകത്ത അല്ലാഹുവിനെ ദർശിക്കാനാവില്ല എന്നൊക്കെ പറയുന്നവരാനവർ. എന്നാൽ, അത്തരം വാദങ്ങൾ

കുഫ്റാണെന്നറിയാത്തവർ ഉണ്ടാകാം. അപ്പോൾ അപ്പറഞ്ഞയാൾ കാഫിറാണെന്ന് മുത്വ്ലഖായ നിലയിൽ നമുക്ക് പറയാം. അതായത് ഖുർആൻ സൃഷ്ടിയാണെന്ന് പറഞ്ഞവൻ കാഫിറാണ്, പരലോകത്ത് അല്ലാഹുവിനെ ദർശിക്കുകയിലെന്ന് പറഞ്ഞവൻ കാഫിറാണ് എന്നൊക്കെ പൂർവസൂരികൾ പറഞ്ഞത് പോല നമുക്കും പറയാം. എന്നാൽ തെളിവ് നിരത്തി സ്ഥാപിക്കപ്പെടുന്നത് വരെ, ഒരു വ്യക്തിയിയിലും കുഫ്ർ ആരോപിക്കപ്പെടാവതല്ല".

ശയ്ഖുൽ ഇസ്‌ലാം ഇബ്നു തയ്മിയ്യയുടെ ഈ ഉദ്ധരണിയിൽ നിന്ന് മനസ്സിലാകുന്ന അടിസ്ഥാനപരമായ  ഈ യാഥാർത്ഥ്യം നാ മനസ്സിലാക്കണം. അതായത്, മുത്വ്ലഖായി (നിരുപാധികം) പറയുന്ന വിധികൾ മുഅയ്യനായി (വൈയക്തികം) പരിഗണിക്കപ്പെടുകയില്ലായെന്ന്! ഈ വിഷയത്തിൽ ശയ്ഖുൽ ഇസ്‌ലാമിനെ ഉദ്ധരിച്ചതിന്റെ കാരണം തന്നെ ആധുനിക ഖവാരിജ് മുർജിഅയുടെ സന്ദേഹങ്ങൾ ശമിക്കാനും,  ഇമാം അഹ്മദ് സ്വീകരിച്ച അഹ്ലുസ്സുന്നയുടെ നിലപാടിന്റെ ആധികാരികത ഉറപ്പു വരുത്തുവാനുമാണ്.

തന്റെ  ഫതാവയിൽ അദ്ദേഹം പറയുന്ന മറ്റൊരു ഉദ്ധരണി കൂടി കാണുക, ജഹ്മിയ കാഫിറുകളാണെന്ന്  വിധി പറഞ്ഞ ഇമാം അഹ്മദിന്റെ നിലാപാടിനെക്കുറിച്ചാണ് അദ്ദേഹം ഇവിടെ പരാമർശിക്കുന്നത്.  അദ്ദേഹം പറയുന്നു "എന്നിട്ടും, ഇമാം അഹ് മദ്, ജഹ്മിയ്യയിലെ വ്യക്തികളെയോ ജഹ്മിയ്യയുടെ നിലപാടുകൾ സ്വീകരിച്ചവനെയോ തക്ഫീർ ചെയ്തിരുന്നില്ല. എന്ന് മാത്രമല്ല, ജഹ്മിയ്യയിലേക്ക് ക്ഷണിക്കുകയും, ജനങ്ങളെ ആ അടിസ്ഥാനത്തിൽ മാതൃ.പരിഗണിക്കുകയും, അവരുടെ

പ്രബോധനം  അംഗീകരിക്കാത്തവരെ അതികഠിനമായി ശിക്ഷിക്കുകയും ചെയ്ത ജഹ്മിയ്യക്ക് പിന്നിൽ നിന്ന് അദ്ദേഹം നമസ്കാരം നിർവ്വഹിച്ചിട്ടുണ്ട്. അഹ്മദും അദ്ദേഹത്തെപ്പോലെ മറ്റുള്ളവരും അവരെയാരെയും  കാഫിറുകളെന്ന് വിധിച്ചിരുന്നില്ല. എന്നല്ല, അവരുടെ ഈമാനിലും നേതൃത്വത്തിലും അദ്ദേഹം വിശ്വസിക്കുകയും അവർക്ക് വേണ്ടി ദുആ ചെയ്യുകയും ചെയ്തിരുന്നു_ (ഫതാവാ 7 / 507, 508).

ഇതായിരുന്നു ഇമാം അഹ്മദ്. ഭരണാധികാരിയുടെ മുന്നിൽ സംവാദങ്ങളിലൂടെ ഹുജ്ജത് സ്ഥാപിക്കാനുള്ള നിരന്തര ശ്രമങ്ങളിലായിരുന്നു അദ്ദേഹം. ഗുണകാംക്ഷാപരമായ നസ്വീഹതായിരുന്നു അദ്ദേഹം മാർഗമായി സ്വീകരിച്ചത്. സംഘർഷത്തിന്റെയും വൈര്യത്തിനെയും മാത്രമല്ല. പ്രമാണങ്ങളും തെളിവുകളുമായിരുന്നു അദ്ദേഹം അവരോട് ചോദിച്ചത്. അങ്ങനെ പ്രമാണങ്ങളും തെളിവുകളും മുന്നിൽ വെച്ച് ഹുജ്ജത് സ്ഥാപിതമായതിന് ശേഷം മാത്രമാണ് തക്ഫീറിന്റെയും ഖുറൂജിന്റെയും  കാര്യം.വരുന്നത്.

എന്നാൽ ശയ്ഖ് അഹ്മദ് ബിൻ നസ്വ്ർ അൽ ഖുസാഈ ഇതേ വിഷയത്തിലാണ് ഭരണാധികാരിയായിരുന്ന വാഥിഖിനെതിരെ ഖുറൂജ് നടത്തിയത്. അദ്ദേഹം തെളിവുകൾ  കൊണ്ട് അവർക്ക് മുന്നിൽ ഹുജ്ജത് സ്ഥാപിച്ചു. എന്നിട്ടും തങ്ങളുടെ വാദത്തിൽ  തന്നെ പിടിച്ചു തൂങ്ങിക്കിടന്ന ഭരണാധികാരിക്കെതിരെ ഖുറൂജ് അനിവാര്യമാണെന്ന് അദ്ദേഹം മനസ്സിലാക്കി. അദ്ദേഹത്തെ ഇമാം അഹ്മദ് തള്ളിക്കളഞ്ഞില്ല. എന്നല്ല, അദ്ദേഹം പറഞ്ഞു, "അല്ലാഹു

അദ്ദേഹത്തോട് കരുണ കാണിക്കട്ടെ. അല്ലാഹുവോട് എത്രമാത്രം നിസ്വാർഥനായിരുന്നു അദ്ദേഹം. സ്വന്തത്തെ പോലും അല്ലാഹുവിന് വേണ്ടി ബലികഴിച്ചു"

ഭരണാധികാരി കുഫ്ർ ചെയ്തിട്ടില്ലെങ്കിൽ പോലും, നേരിന്റെ വഴിയിൽ നിന്ന് വ്യതിചലിച്ച ഒരു മുബ്തദി ആണെങ്കിലും ഖുറൂജ് അനുവദനീയമാണെന്ന് അഹ്മദ് ബിൻ നസ്വ്ർ വിശ്വസിച്ചു. ഭരണാധികാരിയെ അഭിസംബോധന ചെയ്യുമ്പോൾ അദ്ദേഹം അമീറുൽ മുഅ്മിനൂൻ എന്നാണ് പ്രയോഗിച്ചതെന്ന് ചരിത്രത്തിൽ കാണാം. അതിന്നർഥം, ഭരണാധികാരിയെ അമീർ ആയി പരിഗണിക്കുമ്പോൾ തന്നെ തെറ്റായ നിലപാടുകളുടെ പേരിലാണ് അഹ്മദ് ബിൻ നസ്വ്ർ ഖുറൂജ് നടത്തിയത്. അത് ഇസ്‌ലാമികമായി അനുവദനീയമാണെന്നും  നിയമസാധുതയുള്ളതാണെന്ന് കരുതിയവരിൽ ഒരാളായിരുന്നു അദ്ദേഹം. അൽ വാഥിഖിനെ അദ്ദേഹം 'അമീറുൽ മുഅ്മിനീൻ' എന്ന് വിളിച്ചതിൽ നിന്ന് ഈ നിലപാട് വ്യക്തമാണ്. നേർമാർഗത്തിൽ വ്യതിചലിച്ച മുബ്തദിനും പാപി (ഫാസിഖ്) യായ ഭരണാധികാരിക്കുമെതിരെ ഖുറൂജ് അനുവദനീയമല്ലെന്ന് അഹ്‌ലുസുന്നയിലെ ഉലമാഇന് ഇടയിൽ ഇജ്മാഅ് (ഏകാഭിപ്രായം) ഉണ്ടെന്ന വാദത്തിൽ കഴമ്പില്ലെന്ന് അദ്ദേഹത്തിന്റെ നിലപാടിലൂടെയും സംഭവത്തിലൂടെയും നമുക്ക് മനസ്സിലാക്കാം.

ഇവ്വിഷയത്തിൽ സുപ്രസിദ്ധ മാലികി പണ്ഡിതനായ ഖാദി ഇയാദിനെ ഇമാം നവവി താസന്റെ സുപ്രസിദ്ധമായ സ്വഹീഹ് മുസ്‌ലിമിന്റെ  ശറഹിൽ ഉദ്ധരിക്കുന്നുണ്ട്. "ഭരണാധികാരി

കുഫ്ർ ചെയ്താൽ, അല്ലെങ്കിൽ ശരീഅതിൽ മാറ്റത്തിരുത്തലുകൾ വരുത്തിയാൽ, അതുമല്ലെങ്കിൽ ബിദ്അതിന് തുടക്കമിട്ടാൽ തന്നിൽ അരിപ്പിതമായ ഉത്തരവാദിത്വത്തിൽ അയാൾ ശേഷിക്കാതാവും. അയാൾക്കുള്ള അനുസരണം.ഒഴിവാക്കപ്പെടുകയും ചെയ്യും. അയാൾക്കെതിരെ അണിനിരക്കുകയെന്നത് കഴിവുള്ള ഓരോ മുസ്‌ലിമിന്റെയും ബാധ്യതയായിത്തീരും. അയാളെ അധികാരപദവിയിൽ നിന്ന് നീക്കുകയും പകരം നീതിമാനായ മറ്റൊരു ഭരണാധികാരിയെ അവരോധിക്കുകയും ചെയ്യേണ്ടതുണ്ട്. മുഴുവൻ ഉമ്മതിൽ ഏതെങ്കിലും ഒരു സംഘത്തിന് മാത്രമാണ് അതിന് പ്രാപ്തിയുള്ളതെങ്കിൽ ആ കാഫിർ ഭരണാധികാരിയെ നീക്കം ചെയ്യേണ്ടത് അവരുടെ ബാധ്യതയാണ്. ഇത് കാഫിറായ ഭരണാധികാരിയുടെ കാര്യമാണ്. എന്നാൽ ഭരണാധികാരി ബിദ്ഇയാണെങ്കിൽ അയാളെ നീക്കം ചെയ്യാനുള്ള സാധ്യത ഏറെയുണ്ടെങ്കിൽ അയാളെ നീക്കം ചെയ്യേണ്ടത് ബാധ്യതയാണ്. അയാളെ അധികാരത്തിൽ നിന്ന് മാറ്റിനിർത്താനുള്ള കഴിവ് മുസ്‌ലിംകൾക്കില്ലെങ്കിൽ ആ ബാധ്യത നീങ്ങും. അത്തരം സന്ദർഭങ്ങളിൽ വിശ്വാസ സംരക്ഷണത്തിനായി ഹിജ്റ ചെയ്യുകയാണ് വേണ്ടത്" (ശറഹുന്നവവി അലൽ മുസ്‌ലിം 6 / 314).

ഭരണാധികാരിക്ക് എതിരെയുള്ള ഖുറൂജുമായി ബന്ധപ്പെട്ട് ഖലീഫ അലി പ്രസ്താവിച്ചത് ഇവ്വിഷയത്തിലെ സുപ്രസിദ്ധ തത്വമാണ്. അദ്ദേഹം പറഞ്ഞു, "നീതിമാനായ ഭരണാധികാരിക്കെതിരെ അവർ യുദ്ധം ചെയ്താൽ നിങ്ങൾ അവരോട് യുദ്ധം ചെയ്യുക. നീതിമാനല്ലാത്ത ഭരണാധികാരിക്കെതിരെ യുദ്ധം ചെയ്താൽ നിങ്ങൾ

അവരോട് യുദ്ധം ചെയ്യരുത്. കാരണം, അവർക്കൊരു ന്യായമുണ്ട്" (മുസ്വന്നഫ് ഇബ്നു അബീ ശയ്ബ 15 / 320, ഫതഹുൽ ബാരി 12 / 302. പ്രബലമായ പരമ്പയോടെ ത്വബരിയും ഇത് ഉദ്ധരിച്ചിട്ടുണ്ട്).

ഇക്കാര്യത്തിൽ ഇമാം അബൂ ഹനീഫയുടെ നിലപാട് പ്രസിദ്ധമാണ്. അഖീദയിൽ ഇർജാഇയ്യ ആരോപിക്കപ്പെട്ടിട്ടുള്ള ആളാണ് ഇമാം അബൂ ഹനീഫ എന്നോർക്കണം. എന്നാൽ അക്രമിയും നീതിമാനും അല്ലാത്ത ഭരണാധികാരിയോടുള്ള അദ്ദേഹത്തിന്റെ നിലപാട് മറ്റൊന്നായിരുന്നു. അബ്ബാസികൾക്കെതിരെ സൈദ് ബിൻ അലിക്ക് ഖുറൂജ് പ്രഖ്യാപിച്ചപ്പോൾ ഇമാം.അബൂ ഹനീഫ അദ്ദേഹത്തിന് അനുകൂലമായി ഫത്‌വ നൽകി. പക്ഷേ സാമ്പത്തികമായിയും സൈനികപരമായും സഹായിച്ചില്ലെന്നത് വസ്തുതയാണ്.  കാരണം, സൈദ് ബിൻ അലിയുടെ അനുയായികൾ അദ്ദേഹത്തെ പാതിവഴിയിൽ ഉപേക്ഷിക്കുമെന്നും ആ ശ്രമം പരാജയപ്പെട്ടേക്കാമെന്നും അദ്ദേഹം കരുതി. പിന്നീട്   നഫ്സുസ്സക്കിയ ഖുറൂജ് നടത്തിയപ്പോഴും അദ്ദേഹം അവരുടെ പക്ഷം ചേർന്നു. അതിന്റെ ഫലമായി അബു ഹനീഫയ്ക്ക് അബ്ബാസികളിൽ നിന്ന് കഠിനമായ പീഡനങ്ങൾ നേരിടേണ്ടി വന്നു, പക്ഷേ അദ്ദേഹം തന്റെ നിയമപരമായ അഭിപ്രായത്തിൽ ഉറച്ചുനിന്നു.

ഹനഫി മദ്ഹബിലെ ഇമാമുമാരിൽ ഒരാളായ അബൂബക്കർ അൽ ജസ്സ്വാസ്വ് ഇമാം അബൂ ഹനീഫയുടെ നിലപാടുകൾ സ്മരിച്ച് കൊണ്ട് പറയുന്നു, "അല്ലാഹു അദ്ദേഹത്തോട് കരുണ

കാണിക്കട്ടെ. അദ്ദേഹത്തിന്റെ ചിന്താധാര മർദകരോടും അന്യായക്കാരായ നേതാക്കളോടും പോരാടുന്നതിൽ പ്രസിദ്ധമായിരുന്നു. അതുകൊണ്ടാണ് ഇമാം ഔസാഇൗ പറഞ്ഞത്, അബൂ ഹനീഫ വാളുമായി നമ്മുടെ അടുക്കൽ വരുന്നത് വരെ ഞങ്ങൾ എല്ലാ കാര്യങ്ങളിലും അദ്ദേഹത്തെ സഹിച്ചു. നന്മ കൽപ്പിക്കാനും തിന്മ നിരോധിക്കാനുമുള്ള ബാധ്യത വാക്കിലൂടെയുള്ള ബാധ്യതയാണെന്നും, അവരത് കേൾക്കുകയും അനുസരിക്കുന്നില്ലെങ്കിൽ ആ ബാധ്യത വാളുകളിലേക്ക് നീങ്ങുമെന്നും അദ്ദേഹം പഠിപ്പിച്ചു". (അഹ്കാമുൽ ഖുർആൻ 1 / 86).

മൻസൂറിന്റെ കാര്യത്തിൽ ഇമാം മാലികിന്റെ നിലപാടും ഇതേ കാലഘട്ടത്തിൽ തന്നെയായിരുന്നു. മൺസ്വൂറിനുള്ള ബയ്അതിന് നിയമ സാധുതയിലെന്ന് അദ്ദേഹം ഫത്വ നൽകി. നിർബന്ധപൂർവം ജനങ്ങളിൽ നിന്ന് സ്വീകരിക്കുന്ന ബയ്അത് അസാധുവാണെന്നായിരുന്നു അദ്ദേഹത്തിന്റെ നിലപാട്. അതിന്റെ ഫലമായി മദീനയിലെ ഗവർണറായ ജാഫർ അദ്ദേഹത്തെ പരസ്യമായി ചാട്ടവാറടിച്ചു. ഫലമായി അദ്ദേഹത്തിന്റെ കൈകൾ തളർന്നു.

# പാഠം

ഉപരിസൂചിത പ്രമാണങ്ങൾക്ക് ശേഷവും ഇവ്വിഷയതിൽ ഇനിയും സുദീർഘമായ ഒരു ചർച്ച ആവശ്യമില്ലെന്ന് തന്നെയാണ് നാം മനസ്സിലാക്കുന്നത്. അബ്ദുല്ലാഹ്ബിൻ ഉമറിന്റെ കാലമാകട്ടെ, അല്ലെങ്കിൽ അഹ്മദ് ബിൻ ഹൻബലിന്റെ കാലമാകട്ടെ അവ രണ്ടിനുമിടയിൽ ദൃശ്യമാകുന്ന ഒരു സാമ്യതയുണ്ട്. അന്ന് ഇസ്‌ലാമിക വ്യവസ്ഥക്ക് എല്ലാ തരത്തിലുമുള്ള മേധാവിത്വ (തഗല്ലുബ് & തംകീൻ) മുണ്ടായിരുന്നു. കോടതികളിൽ ശരീഅത് അനുസരിച്ചാണ് വിധി തീർപ്പുകൾ നടന്നിരുന്നത്. ഖുർആനും സുന്നതും സ്വഹാബതിന്റെ ഗ്രാഹ്യ (ഫഹ്മ്) വുമനുസരിച്ചാണ് അവിടെ ന്യായ വിധികൾ നടപ്പാക്കപ്പെട്ടിരുന്നത്. അല്ലാതെ മറ്റൊരു ഭരണഘടനയൊ ന്യായ സംഹിതയൊ അവിടെ അംഗീകരിക്കപ്പെട്ടിരുന്നില്ല. ഇസ്‌ലാമിന്റെ അതിർ ഭൂമികളിൽ ജിഹാദ് നടക്കുന്നുണ്ടായിരുന്നു. ജനങ്ങളെ ഇസ്‌ലാമിന്റെ വിമോചന മാർഗത്തിലേക്ക് കൊണ്ടുവരാനുള്ള കൊണ്ടുപിടിച്ച ശ്രമങ്ങളിൽ ഭരണാധികാരികൾ ഏർപ്പെട്ടിരുന്നു.

ഈ സമാനതകൾക്കപ്പുറം ഉണ്ടായിരുന്ന അഭിപ്രായാന്തരമെന്നത്, ഒരാളുടെ അഭിപ്രായത്തിൽ ഭരണാധികാരിയുടെ കുഫ്ർ സ്പഷ്ടമായ കുഫ്റായിരുന്നു, എന്നാൽ മറ്റൊരാളുടെ അഭിപ്രായത്തിൽ ഭരണാധികാരിയിൽ ദുൽമും ഫിസ്ഖും മാത്രമായിരുന്നു ദൃശ്യമായിരുന്നത്. അതുകൊണ്ടായിരുന്നു അബ്ദുല്ലാഹ് ബിൻ ഉമർ ഇങ്ങനെ പറഞ്ഞത്, "ഞങ്ങൾ യുദ്ധം ചെയ്തു, അങ്ങനെ ഫിത്ന ഇല്ലാതായി. ദീൻ പൂർണമായി അല്ലാഹുവിന് മാത്രമായി."

ദീൻ അല്ലാഹു അവതരിപ്പിച്ചത് അനുസരിച്ചായിത്തീരുമ്പോൾ മാത്രമാണ്  ഫിത്ന അവശേഷിക്കാതിരിക്കുക എന്ന് അബ്ദുല്ലാഹ് നിന് ഉമറിന്റെ വാക്കുകളിൽ നിന്ന് വ്യക്തമാണ്. അങ്ങനെയെങ്കിൽ അല്ലാഹു അവതരിപ്പിച്ചത് അനുസരിച്ചുള്ള വ്യവസ്ഥ സ്ഥാപിതമായിട്ടില്ലെങ്കിൽ, ദീൻ പൂർണമായും അല്ലാഹുവിന്റേതായിട്ടില്ലെങ്കിൽ ഫിത്ന ശേഷിക്കാതിരിക്കുന്നത് എങ്ങനെയാണ്? ഫിത്ന ശേഷിക്കുമ്പോൾ ജിഹാദ് ചെയ്യാതിരിക്കുന്നതിന് എന്ത് ന്യായമാണുള്ളത്? അല്ലാഹുവിന്റെ നിയമങ്ങളല്ലാത്ത കുഫ്റിന്റെ നിയമങ്ങളും ചട്ടങ്ങളും കൊണ്ട് ഒരു ഭരണാധികാരി ഭരണം നടത്തുന്നത് ഫിത്നയല്ലാതെ മറ്റെന്താണ്? ഈ ഫിത്നയിൽ സംതൃപ്തിയടഞ്ഞ് ഒതുങ്ങിക്കൂടണോ അതോ ഫിത്നയെ ഇല്ലാതാക്കാൻ കുഫ്റിന്റെ ഭരണാധികാരികളോട് ജിഹാദ് ചെയ്ത് നാട്ടിലെ ഭരണവ്യവസ്ഥ അല്ലാഹുവിന്റേത് മാത്രമാക്കി മാറ്റണമോ?

എന്താണ് ഫിത്നയെന്ന് ഇമാം അഹ്മദ് ബിൻ ഹൻബലിനോട് ചോദിക്കുകയുണ്ടായി. അദ്ദേഹം പറഞ്ഞു, "എന്താണ് ഫിത്ന എന്ന് നിനക്കറിയാമോ? അല്ലാഹു.ഖുർആനിൽ പറഞ്ഞിട്ടുണ്ട് **'ഫിത്ന എന്നത് കൊലപാതകത്തേക്കാൾ ഭയങ്കരമാണ്**" (അൽ ബഖറ, 2 :  217). അതേക്കുറിച്ച് ഇബ്നു തയ്മിയ്യ പറഞ്ഞു, "ഒരാളെ വധിക്കുന്നത് ശർറും ഫസാദുമാണ്. എന്നാൽ, കുഫ്ഫാറിന്റെ ശർറും ഫസാദും ആ കൊലയെക്കാൾ ഗുരുതരമായ ഫിത്നയാണ്" (അസ്വാരിമുൽ മസ്ലൂൽ). അതുകൊണ്ടാണ് ഫിത്ന ഇല്ലാതാകുമവോളം യുദ്ധം ചെയ്യാൻ അല്ലാഹു കൽപ്പിച്ചത്.

അബൂബകർ ജസ്വാസ്വ് പറയുന്നു, "മുഹമ്മദ് ബിൻ ഇസ്ഹാഖ് പറയുന്നത്, 'ഒരു മുസ്‌ലിമിനെ പോലും അവന്റെ ദീനിൽ നിന്നകറ്റാതിരിക്കുക'യെന്നാണ് അത് അർഥമാക്കുന്നത്. ഇവിടെ ഫിത്‌നയെന്നതിന് കുഫ്ർ എന്നും ശിർക് എന്നും അർഥം നൽകാവുന്നതാണ്. വലിയ ഫസാദിന് കാരണമാകുന്നുവെന്നതിനാൽ കുഫ്റിനെ ഫിത്‌നയെന്ന് വിശേഷിപ്പിക്കാവുന്നതുമാണ്. ഈ ആയത് കുഫ്ഫാറിനെതിരെ യുദ്ധം ചെയ്യാൻ മാത്രമല്ല കല്പിക്കുന്നത്. അതിക്രമകാരികൾ, കുഴപ്പക്കാർ, കലാപകാരികൾ എന്നിവർക്കെതിരെ യുദ്ധം ബാധ്യതയാണെന്നതിനുള്ള തെളിവ് കൂടിയാണിത്" (അഹ്കാമുൽ ഖുർആൻ 3 / 65).

വിശ്വാസിയെ ഈമാനിൽ നിന്ന് കുഫ്റിലേക്ക് നയിക്കുന്ന എല്ലാ അവസ്ഥകളും ഇല്ലാതാവേണ്ടതുണ്ട്. അതിന് ഭൂമിയിൽ അല്ലാഹുവിന്റേതല്ലാത്ത നിയങ്ങൾക്ക് അധികാരവും മേധാവിത്വവുമെന്ന ഫിത്‌ന ഇല്ലാതാകണം. കുഫ്റിന്റെയും ശിർകിന്റെയും എല്ലാ മോൽക്കോയ്മകളും അടയാളങ്ങളും ഇല്ലാതായിത്തീരുവോളം യുദ്ധം ചെയ്യണം.

## സമകാലിക ഭരണാധികാരികളും കുഫ്റും

ഇസ്‌ലാമിൽ മുസ്‌ലിംകളുടെ  നേതൃത്വം ഒരു ഉത്തരാദിത്വമാണ്. ആ നേതൃത്വത്തെ നമുക്ക് സാങ്കേതികമായി ഖിലാഫത് / ഇമാമത് / ഇമാറത് എന്ന് വിളിക്കാം. ഇവ മൂന്നും വ്യത്യസ്ത വാക്കുകളെങ്കിലും ഏക അർത്ഥമാണ് അവക്കുള്ളത്. ദീനിയും ദുൻയാവിയുമായ താത്പര്യങ്ങൾ ഒരുമിച്ച് കൊണ്ടുവരുന്ന ഇസ്‌ലാമിക ഭരണകൂടത്തിന്റെ അധ്യക്ഷസ്ഥാനമാണിവ അലങ്കരിക്കുന്നത്. അതിനാൽ തന്നെ ഈ മൂന്നിൽ ഏത് നാമവും നമുക്ക് ഇസ്‌ലാമിക ഭരണകൂടത്തെ സൂചിപ്പിക്കാൻ ഉപയോഗിക്കാവുന്നതാണ്.

ഇതിൽ ഭരിക്കുന്നവർക്കും ഭരിക്കപ്പെടുന്നവർക്കും ഇടയിൽ ശറഇയായ ഒരു ഉടമ്പടിയുണ്ട്. ആ ഉടമ്പടിയുടെ അടിസ്ഥാനത്തിൽ മാത്രമാണ് നാം പറഞ്ഞ ഖിലാഫത് / ഇമാമത് / ഇമാറത് നിലവിൽ വരിക. ഇമാം ഇബ്നു തയ്മിയ്യ പറയുന്നു, "ഇമാമത് ഒരു കരാറാണ്. കരാറിൽ രണ്ട് കക്ഷികളുണ്ട്. ഇമാമും ജനതയും. ആ കരാറിൽ വ്യവസ്ഥകളുണ്ടായിരിക്കും. ഉദ്ദേശ്യങ്ങളും ലക്ഷ്യങ്ങളും ഉണ്ടായിരിക്കും".

ഇരു കക്ഷികൾക്കുമിടയിൽ ഒരു  ഉടമ്പടിയുണ്ടെന്നതും, അവർ ഇരു കക്ഷികളും ഒരു ഉടമ്പടിക്ക് കീഴിലുമാണെന്നുള്ള യാഥാർത്ഥ്യം ശരീഅതിൽ വ്യക്തമാക്കപ്പെട്ടിട്ടുള്ളതാണ്.

ഇസ്ലാമിക രീതി പ്രകാരം ഒരു  ഉടമ്പടിയിൽ പങ്കാളികളാകുന്ന ഇരു കക്ഷികളെയും കൂടാതെ സാക്ഷിയായി മൂന്നാമൻ കൂടിയുണ്ടായിരിക്കണം. ഇവിടെയാണെങ്കിൽ, ഭരിക്കുന്ന ഒന്നാം കക്ഷിക്കും, ഭരിക്കപ്പെടുന്ന രണ്ടാം കക്ഷിക്കുമിടയിൽ സാക്ഷിയായ മൂന്നാമനായുള്ളത് അല്ലാഹു തന്നെയാണ്. അവരുടെ ഉടമ്പടിക്ക് അല്ലാഹുവാണ് സാക്ഷി. അല്ലാഹുവെ സാക്ഷി നിർത്തിയാണ് ഈ ഉടമ്പടി ഉണ്ടായത്.

ഓരോ ഉടമ്പടിയിലും പങ്കാളികളായ കക്ഷികൾ പരസ്പരം യോജിക്കുകയും സമ്മതിക്കുകയും ഏകാഭിപ്രായത്തിൽ എത്തിച്ചേരുകയും ചെയ്യുന്ന വിഷയങ്ങളും ശീർഷകങ്ങളും വ്യവസ്ഥകളും ഉണ്ടായിരിക്കും. അല്ലാഹു അവതരിപ്പിച്ച അതിപവിത്രമായ ശരീഅത് അനുസരിച്ചുള്ള ഭരണക്രമമാണ് ഈ ഉടമ്പടിയുടെ മുഖ്യ വിഷയം. അതനുസരിച്ച് ഭരിക്കാൻ തയ്യാറായ ഭരണാധികാരിക്കും ഭരിക്കപ്പെടാൻ സമ്മതിച്ച ജനതക്കും ഇടയിലാണ് ഈ കരാർ.

ശരീഅതിന്റെ പ്രമാണങ്ങളാൽ തന്നിൽ അർപ്പിതമായ ഓരോ ഉത്തരവാദിത്വങ്ങളും താൻ യഥാവിധി നിർവഹിക്കുമെന്ന് ഒന്നാം കക്ഷിയായ ഭരണാധികാരി അല്ലാഹുവെ സാക്ഷി നിർത്തി സമ്മതിക്കുന്നു. ആ ഉത്തരവാദിത്വങ്ങൾ ഒന്നാം കക്ഷിയായ ഭരണാധികാരി യഥാവിധി നിർവഹിക്കുവോളം യാതൊരു അനിഷ്ടവും കൂടാതെ, ഒരു കലാപവും ഖുറൂജും കൂടാതെ പൂർണ വിധേയത്വത്തോടെ അംഗീകരിക്കുമെന്നും അനുസരിക്കുമെന്നും രണ്ടാം കക്ഷിയും സമ്മതിക്കുന്നു. ഈ ഇരു കൂട്ടർക്കുമിടയിലെ കണ്ണി അല്ലാഹുവാണ്. അങ്ങനെ നിലവിൽ വരുന്ന ഈ ഇമാമത് പക്ഷെ ഒരു ദൈവിക പദവിയല്ല.

മറിച്ച്, അല്ലാഹുവിന്റെ കൽപനയുടെ അടിസ്ഥാനത്തിൽ മനുഷ്യൻ സ്ഥാപിച്ചതാണ്.

മനുഷ്യൻ സ്ഥാപിച്ച ഈ ഇമാമതിന്റെ / ഇമാറതിന്റെ / ഖിലാഫതിന്റെ ലക്ഷ്യം ശരീഅത് നടപ്പാക്കലും, ജിഹാദിലൂടെ സമൂഹത്തെ സംരക്ഷിക്കലും, ജനങ്ങളെ ഇസ്‌ലാമിന്റെ വിമോചന മാർഗത്തിലേക്ക് കൊണ്ടുവരലുമാണ്. അതാണ് നബി പ്രസ്താവിച്ചത്, "ഏതൊരുവൻ നന്മ കൽപിക്കുകയും തിന്മ വിരോധിക്കുകയും ചെയ്യുന്നുവോ അവനാണ് ഭൂമിയിൽ അല്ലാഹുവിന്റെയും അവയെ ദൂതന്റെയും അവന്റെ ഗ്രന്ഥത്തിന്റെയും ഖലീഫ" (അൽ ജാമിഅ് ലി അഹ്കാമിൽ ഖുർആൻ, വാല്യം  11, താൾ 331). ഇമാമതിന്റെ സവിശേഷതകൾ സൂചിപ്പിച്ച് കൊണ്ട് പ്രവാചകൻ ഇങ്ങനെ പറഞ്ഞു, "ഇമാം ഒരു കവചമാണ്. അവന്റെ പിന്നിൽ ജിഹാദ് ചെയ്യുന്നു, അവനാൽ സംരക്ഷിക്കപ്പെടുന്നു" (ബുഖാരി 2957, മുസ്‌ലിം 1835, അബൂ ദാവൂദ് 2757). ഇക്കാര്യത്തിൽ ഇമാം.നവവിയുടെ വ്യാഖ്യാനം ഇങ്ങനെയാണ് : ഇമാം കവചമാണെന്ന് പറഞ്ഞാൽ അത് മുസ്‌ലിംകൾക്ക് മറയും സംരക്ഷണവുമാണെന്നാണ്. ശത്രുക്കളുടെ ദ്രോഹങ്ങളിൽ നിന്ന് ഇമാം മുസ്‌ലിംകൾക്ക് കവചമായി നിൽക്കുന്നു. പരസ്പരം. ദ്രോഹിക്കുന്നതിൽ നിന്ന് സംരക്ഷണമേകുന്നു. അദ്ദേഹത്തിന്റെ പിന്നിൽ നിന്ന് യുദ്ധം ചെയ്യുകയെന്നാൽ സത്യനിഷേധികളോടും മുർതദ്ദുകളോടും കലാപകാരികളോടും കൊള്ളക്കാരോടും ഇമാമിന്റെ പിന്നിൽ നിന്ന് യുദ്ധം ചെയ്യുകയെന്നതാണ്.
സംരക്ഷിക്കപ്പെടുകയെന്നാൽ അനുസരണ പ്രതിജ്ഞ ചെയ്ത ജനം ഇമാമിനാൽ സംരക്ഷിക്കപ്പെടുകയെന്നും.
ശരീഅത് സ്ഥാപിക്കലും സമൂഹ സംരക്ഷണവും,

ജിഹാദിലൂടെ ജനതയെ ഇസ്‌ലാമിലേക്ക് ക്ഷണിക്കലുമാണ് അതിന്റെ ലക്ഷ്യങ്ങൾ.

ഈ പദങ്ങൾക്ക് അവയുടെ പൊരുളുകളിലൂടെയും ലക്ഷ്യങ്ങളിലൂടെയും വ്യക്തമാകുന്ന ചില യാഥാർത്ഥ്യങ്ങളുണ്ടെന്ന് ഈ ഹദീസുകളിൽ നിന്നും അവയുടെ വ്യാഖ്യാനങ്ങളിൽ നിന്നും വ്യക്തം. ഈ ഉദ്ദേശ്യങ്ങൾ നിറവേറ്റപ്പെടാത്തപ്പോഴൊക്കെയും,  ലക്ഷ്യങ്ങൾ സാക്ഷാത്കൃതമാകാത്തപ്പോഴും ഇമാമതിന് അതിന്റെ അർത്ഥവും യാഥാർത്ഥ്യവും നഷ്ടമാകും. സംയോഗത്തിന്റ് അഭാവത്തിൽ നികാഹ് മൂല്യമില്ലാത്തതായി മാറുകയും, വിവാഹത്തിന്റെ അർഥം നഷ്ടമാവുകയും ചെയുന്നത് പോലെയാണ് ഇമാമതിന്റെ കാര്യവും.

ഇമാമത് ഒരു ദൈവിക പദവിയാണെന്ന് വാദിക്കുന്നത് ശീഅയാണ്. അല്ലാഹുവാണ് ഇമാമുമാരെ നിശ്ചയിക്കേണ്ടതെന്നാണ് അവർ പറയുന്നത്. എന്നാൽ അഹ്‌ലുസ്സുന്നയുടെ നിലപാട് അങ്ങനെയല്ല. അല്ലാഹു മനുഷ്യനോട് കൽപിച്ചതാണ് ഇമാമത് എന്നും, അതിനുവേണ്ടി പ്രാപ്തനായ ഒരു വ്യക്തിയെ തെരഞ്ഞെടുക്കണമെന്നും, അങ്ങനെ ഭൂമിയിൽ അത് സ്ഥാപിക്കേണ്ട ഉത്തരവാദിത്വം മനുഷ്യനിലാണ് അർപ്പിതമായതെന്നുമാണ് അഹ്‌ലുസ്സുന്ന പറയുന്നത്. ഇമാം ഇബ്നു തയ്മിയ്യ തന്റെ മിൻഹാജുസ്സുന്നയിൽ പറയുന്നു, "ഇമാമത് ഒരു ദൈവിക പദവിയല്ല. അത് മനുഷ്യൻ സ്ഥാപിച്ചതാണ്. നബി ഒരാളെ നേതാക്കാൻ ഉത്തരവിട്ടു. എന്നാൽ ജനങ്ങൾ അനുസരണക്കേട് കാണിക്കുകയും മറ്റൊരാളെയാണ്

ഇമാമായി അംഗീകരിക്കുകയും ബയ്അത് ചെയ്യുകയും ചെയ്തതെങ്കിൽ പ്രതിജ്ഞ ചെയ്യപ്പെട്ട ആളായിരിക്കും ഇമാമായിരികുക".

ശരീഅത് അനുസരിച്ച് ഭരിക്കുന്ന ഒരു ഭരണാധികാരിയെ തങ്ങൾക്ക് വേണ്ടി തെരഞ്ഞെടുക്കാൻ അല്ലാഹു ജനങ്ങളോട് കല്പിച്ചു. താൻ അവതരിപ്പിച്ച ശരീഅത് അനുസരിച്ച് ഭരിക്കാൻ അല്ലാഹു ഭരണാധികാരിക്കും കല്പന നൽകി. അല്ലാഹുവുമായുള്ള ആ ഉടമ്പടി പ്രകാരം ഭരണാധികാരി പ്രവർത്തിച്ച് കൊണ്ടിരിക്കുന്ന കാലത്തോളം ധിക്കരിക്കുകയും അനുസരണക്കേട് കാണിക്കുകയും നേരിന്റെ മാർഗത്തിൽ നിന്ന് മാറി സഞ്ചരിക്കുകയും ചെയ്യുന്നവരെ ശിക്ഷിക്കാനുള്ള അനുവാദവും അവകാശവും നിയമങ്ങളായി അല്ലാഹു ശരീഅതിൽ വെച്ചു. അതേപോലെ, ശരീഅത് വിരുദ്ധമായി പ്രവർത്തിക്കുകയോ, സ്പഷ്ട (ബവ്വാഹ്) മായ കുഫ്ർ പ്രവർത്തിക്കുകയോ ചെയ്താൽ ഭരണാധികാരിയെ അനുസരിക്കരുതെന്ന് അല്ലാഹു ജനങ്ങളോട് കല്പിച്ചു. ഇവ്വിധ ഉപാധികളോടെ ഏർപ്പെടുന്ന ഉടമ്പടിയാണ് ബയ്അത്.

ഈ ബയ്അതിന്റെ അടിസ്ഥാനവും യാഥാർത്ഥ്യവും എന്താണെന്ന് മനസ്സിലാക്കിക്കഴിഞ്ഞാൽ , എളുപ്പത്തിൽ ബോധ്യപ്പെടുന്ന കാര്യമാണ് ശരീഅതിൽ കൈ കടത്തുന്ന ഭരണാധികാരിക്ക് നിയമപരമായി ബയ്അത് ഉണ്ടാവില്ലെന്ന വസ്തുത. അതായത് ശരീഅത് മാറ്റിമറിക്കൽ (ഇസ്തിബ്ദാൽ), അതിൽ കൂട്ടിച്ചേർക്കൽ (ഇസ്തിഹ്ലാൽ), അതിനെ അവഗണിക്കൽ (ഇസ്തിഅ്റാദ്) തുടങ്ങിയ

പ്രവൃത്തികൾ നിമിത്തം ബയ്അത് എന്ന ഉടമ്പടി അസാധുവാകും. അങ്ങനെ വരുമ്പോൾ നീതിയുടെ ഇസ്ലാമിക വ്യവസ്ഥ മുന്നോട്ട് കൊണ്ടുപോകേണ്ടതിന് ആ ഭരണാധികാരിയെ മാറ്റി പ്രതിഷ്ഠിക്കേണ്ടതുണ്ട്. അതിനുള്ള ശ്രമങ്ങളിൽ ജനങ്ങൾ ഏർപ്പെടണം. അതവരുടെ ബാധ്യതയാണ്.

ഭരണാധികാരി ബവ്വാഹായ കുഫ്റിലൊ ഇർതിദാദിലൊ ആണെങ്കിൽ അയാൾ സ്വയം തന്നെ ഭരണ ഉത്തരവാദിത്വത്തിൽ നിന്ന് പുറത്തായി കഴിഞ്ഞിരിക്കും. അയാളെ അനുസരിക്കുയെന്ന ബാധ്യത ഭരണീയരിൽ നിന്ന് നീങ്ങുകയും ചെയ്യും. തദവസരത്തിൽ ഭരണാധികാരിക്കെതിരെ  ഖുറൂജ് നടത്തുന്ന ഏതൊരു വിഭാഗത്തോടൊപ്പം ചേരേണ്ടത് കഴിവുള്ള ഓരോ വ്യക്തിയുടെയും ബാധ്യതയാണെന്നത് ഖാദി ഇയാദിന്റെ സുപ്രസിദ്ധമായ വാക്കുകളാണ്. അദ്ദേഹം പറയുന്നു, "ഭരണാധികാരി കുഫ്ർ ചെയ്താൽ, അല്ലെങ്കിൽ ശരീഅതിൽ മാറ്റത്തിരുത്തലുകൾ വരുത്തിയാൽ, അതുമല്ലെങ്കിൽ ബിദ്അക്ക് തുടക്കമിട്ടാൽ തന്നിലർപ്പിതമായ ഉത്തരവാദിത്വത്തിൽ അയാൾ ശേഷിക്കാതെയാവും. അയാൾക്കുള്ള അനുസരണം ഒഴിവാക്കപെടുകയും ചെയ്യും. അയാൾക്കെതിരെ അണിനിരക്കുകയെന്നത് കഴിവുള്ള ഓരോ മുസ്ലിമിന്റെയും ബാധ്യതയായിത്തീരും. അയാളെ അധികാര പദവിയിൽ നിന്ന് മാറ്റുകയും പകരം നീതിമാനായ ഭരണാധികാരിയെ അവരോധിക്കുകയും ചെയ്യേണ്ടതുണ്ട്. മുഴുവൻ ഉമ്മയിൽ ഏതെങ്കിലുമൊരു സംഘത്തിന് മാത്രമാണ് അതിന് പ്രാപ്തിയുള്ളതെങ്കിൽ ആ കാഫിർ ഭരണാധികാരിയെ നീക്കം ചെയ്യേണ്ടത് അവരുടെ

ബാധ്യതയാണ്" (ശറഹുന്നവവി മുസ്‌ലിം 6 / 314).

ഇനി നാം മനസ്സിലാക്കേണ്ടത്, ഈ പവിത്രമായ ബയ്അതിന്റെ അഭവത്തിലാണ് വർത്തമാനകാല ഭരണകൂടങ്ങൾ നിലനിൽക്കുന്നത് എന്ന വസ്തുതയാണ്. അതേക്കുറിച്ച് ആധുനിക. പണ്ഡിതന്മാർ തന്നെ വേണ്ടുവോളം എഴുതിയിട്ടുണ്ട്. അവരുടെ കുഫ്ർ സ്ഥാപിക്കുന്ന അനേകം.തെളിവുകൾ കൊണ്ട് സമ്പന്നമാണ് അത്തരം ഗ്രന്ഥങ്ങൾ. അതുകൊണ്ട് തന്നെ അത്തരം ഭരണകൂടങ്ങൾക്ക് ശരീഅതിന്റെ പിൻബലമില്ല. അവക്ക് നിലനിൽക്കാൻ ശറഇയായ യാതൊരു അവകാശവുമില്ല.

പ്രവാചകവിയോഗാനന്തരം ഒരു നൂറാണ്ട് തികയും മുൻപേ അക്രമിയായ മൻസ്വൂർ എന്ന വ്യക്തി ഇസ്‌ലാമിക ലോകത്തിന്റെ ഭരണം പിടിച്ചെടുക്കുകയും ബലപ്രയോഗത്തിലൂടെ ജനങ്ങളിൽ നിന്ന് ബയ്അത് സ്വീകരിക്കുകയും ചെയ്തു. ബയ്അതിന്റെ അഭാവത്തിൽ തന്റെ ഭരണം നിയമാനുസൃതമാവില്ലെന്ന് അയാൾക്ക് നല്ല ബോധ്യമുണ്ടായിരുന്നു. പക്ഷെ, ഇന്നത്തെ ഭരണാധികാരികൾക്ക് ആ ബോധം പോലുമില്ല. അവർ ബയ്അത് പോലുമില്ലാതെയാണ് ഇന്ന് മുസ്‌ലിം ലോകത്തെ നിയമവിരുദ്ധമായി അടക്കി ഭരിക്കുന്നത്.

മൻസ്വൂറിന്റെ ബലപ്രയോഗത്തിലൂടെയുള്ള ബയ്അതിന് ജനം വഴങ്ങിയെങ്കിലും ഇസ്‌ലാമിക ഭരണം നടത്താൻ പൂർണ യോഗ്യതയുള്ള മുഹമ്മദ് ബിൻ അബ്ദുല്ല എന്ന

അന്നഫ്സുസക്കിയ്യക്ക് ബയ്അത് ചെയ്യാനാണ് അവരാഗ്രഹിച്ചിരുന്നത്. എന്നാൽ മൻസ്വൂറിന് ബയ്അത് ചെയ്ത് കഴിഞ്ഞിരുന്നതിനാൽ ഇനി അതെങ്ങനെ സാധിക്കാനാണെന്ന ന്യായം അവരെ പിന്നോട്ടടുപ്പിച്ചു. ധർമ സങ്കടത്തിലായ അവർ അങ്ങനെ ഇമാം മാലികിനെ സമീപിച്ചു. രണ്ടാളുകൾ ഖിലാഫതിന് അവകാശവാദം ഉന്നയിക്കുമ്പോൾ രണ്ടാമതായി രംഗത്ത് വന്നവനെ വധിക്കണമെന്ന പ്രവാചക വചനം മുന്നിൽ വെച്ച് അവർ അദ്ദേഹത്തിന്റെ അഭിപ്രായം തേടി. സ്വന്തം ഭാര്യയെ നിർബന്ധിതാവസ്ഥയിൽ ത്വലാഖ് ചെയ്ത ആൾക്ക് സമാനമാണ് മൻസ്വൂറിന് നൽകിയ ബയ്അതെന്ന് അദ്ദേഹം വിശദീകരിച്ചു. ബലപ്രയോഗത്തിലൂടെയായതിനാൽ മൻസ്വൂർ സ്വീകരിച്ച ബയ്അത് അസാധുവാണെന്ന് അദ്ദേഹം പ്രഖ്യാപിച്ചു.

ആയിരം വർഷങ്ങൾക്ക് മുമ്പ് അദ്ദേഹം നൽകിയ ആ ഫത്‌വ, സാഹചര്യങ്ങളും അവസ്ഥകളും പരിഗണിച്ച് ഇന്നും തീർത്തും പ്രസക്തമാണ്. അതുകൊണ്ട് തന്നെ വർത്തമാനകാല ഭരണാധികാരികളുമായി നമുക്ക് യാതൊരു ബയ്അതുമില്ല. അവരുടെ അധികാരം അല്ലാഹു അംഗീകരിക്കാത്ത കാലത്തോളം അതംഗീകരിക്കാൻ നാമും ബാധ്യസ്ഥരല്ല. **"അവരോട് പോരാടുക, ഫിത്‌ന ഇല്ലാതാകുന്നതുവരെയും, ദീൻ മുഴുവൻ അല്ലാഹുവിന് വേണ്ടിയാകുന്നതുവരെയും"** (അൽ ബഖറ 2 : 193). **"ഫിത്‌ന നിലനിൽക്കാതിരിക്കേണ്ടതിനും ദീൻ മുഴുവൻ അല്ലാഹുവിന് വേണ്ടിയാകുന്നതിനും നിങ്ങൾ അവരോട് പോരാടുക.**" (അൽ അൻഫാൽ 8 : 39)

## ഖുറൂജിന് മുർജിഅയുടെ ഉപാധികൾ

ഭരണാധികാരി കാഫിറാണെങ്കിൽ പോലും യുദ്ധം ചെയ്യാൻ ഖവാരിജ് മുർജിഅ രണ്ട് ഉപാധികൾ വെക്കുന്നുണ്ട്. ആ രണ്ട് ഉപാധികൾ പൂർത്തീകരിക്കപ്പെട്ടാൽ മാത്രമേ ഭരണാധികാരിക്കെതിരെ യുദ്ധം ചെയ്യാൻ പാടുള്ളൂവെന്നാണ് അവർ പറയുന്ന ന്യായം. അവർ മുന്നോട്ട് വെക്കുന്ന രണ്ട് ഉപാധികൾ ഇവയാണ്.

1) ശക്തിയുണ്ടായിരിക്കണം.

2) നിലവിലുള്ളതിലും വലിയ ഫിത്നക്കുള്ള സാധ്യതകൾ ഉണ്ടാകരുത്.

ഇത്തരം ഉപാധികൾ മുന്നോട്ട് വെക്കാൻ മുർജിഅക്ക് മാത്രമാണ് സാധിക്കുകയുള്ളൂവെന്നതാണ് സത്യം. ഭരണാധികാരി കാഫിറാണെങ്കിൽ ഭരണാധികാരിക്കെതിരെയുള്ള നീക്കത്തിൽ ശക്തിയുണ്ടായിരിക്കണമെന്ന ഉപാധി അവർക്കെവിടെന്നാണ് കിട്ടിയത്? ശക്തി ഇല്ലാത്ത അവസ്ഥയിൽ ശരീഅത് വിധി എന്താണ്?

ഭരണാധികാരി സ്പഷ്ടമായ കുഫ്റിലോ ഇർതിദാദിലോ ആണെങ്കിൽ അയാൾ സ്വയം തന്നെ മുസ്‌ലിംകളുടെ ഭരണാധികാരി എന്ന ഉത്തരവാദിത്വത്തിൽ നിന്ന് പുറത്തായിക്കഴിഞ്ഞിരിക്കുമെന്ന് നാം മുമ്പ്

സൂചിപ്പിക്കുകയുണ്ടായി. അയാളെ അനുസരിക്കുകയെന്ന ബാധ്യതയിൽ നിന്ന് മുസ്‌ലിംകൾ മുക്തരുമായിത്തീരും. ഖാദി ഇയാദ് അക്കാര്യം സൂചിപ്പിച്ചിട്ടുണ്ട്. ഭരണാധികാരി കുഫ്ർ ചെയ്താൽ, അല്ലെങ്കിൽ ശരീഅതിൽ മാറ്റത്തിരുത്തലുകൾ വരുത്തിയാൽ, അതുമല്ലെങ്കിൽ ബിദ്അക്ക് തുടക്കമിട്ടാൽ തന്നിലർപ്പിതമായ ഉത്തരവാദിത്വത്തിൽ അയാൾ ശേഷിക്കാതെയാവും. അയാൾക്കുള്ള അനുസരണം ഒഴിവാക്കപെടുകയും ചെയ്യും. അയാൾക്കെതിരെ അണിനിരക്കുകയെന്നത് കഴിവുള്ള ഓരോ മുസ്‌ലിമിന്റെയും ബാധ്യതയായിത്തീരും. അയാളെ അധികാര പദവിയിൽ നിന്ന് മാറ്റുകയും പകരം നീതിമാനായ ഭരണാധികാരിയെ അവരോധിക്കുകയും ചെയ്യേണ്ടതുണ്ട്. മുഴുവൻ ഉമ്മയിൽ ഏതെങ്കിലുമൊരു സംഘത്തിന് മാത്രമാണ് അതിന് പ്രാപ്തിയുള്ളതെങ്കിൽ ആ കാഫിർ ഭരണാധികാരിയെ നീക്കം ചെയ്യേണ്ടത് അവരുടെ ബാധ്യതയാണ്. എന്നാൽ ഭരണാധികാരി ബിദ്ഇയാണെങ്കിൽ അയാളെ നീക്കം ചെയ്യാനുള്ള സാധ്യത ഏറെയുണ്ടെങ്കിൽ അയാളെ നീക്കം ചെയ്യേണ്ടത് ബാധ്യതയാണ്. അയാളെ അധികാരത്തിൽ നിന്ന് മാറ്റിനിർത്താനുള്ള കഴിവ് മുസ്‌ലിംകൾക്കില്ലെങ്കിൽ ആ ബാധ്യതയിൽ നിന്ന് അവർ ഒഴിവാക്കപ്പെടും. അത്തരം സന്ദർഭങ്ങളിൽ സ്വന്തം വിശ്വാസ സംരക്ഷണത്തിനായി അവർ ഹിജ്റ ചെയ്യുകയാണ് വേണ്ടത്" (ശറഹുന്നവവി മുസ്‌ലിം 6 / 314).

ഇബ്നു ഹജർ അൽ അസ്ഖലാനി പറയുന്നത് കൂടി കാണുക. "ഒരതിക്രമകാരിയായ നേതാവിനെയോ ഭരണാധികാരിയെയോ ഫിത്നയോ അടിച്ചമർത്തലോ

ഇല്ലാതെ നീക്കം ചെയ്യാൻ കഴിയുമെങ്കിൽ, അയാളെ നീക്കം ചെയ്യണം. അല്ലാത്തപക്ഷം ക്ഷമയോടെയിരിക്കേണ്ടത് അത്യാവശ്യമാണെന്ന് പണ്ഡിതന്മാർ പ്രസ്താവിച്ചിട്ടുണ്ട്.' (ഫതഹുൽ ബാരി, വാല്യം.13, താൾ 11 / 12).

ഇവിടെ ഈ രണ്ടു ഇമാമുമാരുടെയും വാക്കുകൾ കൃത്യമായി അടയാളപ്പെടുത്തുന്നുണ്ട് ദാലിമും ഫാസിഖുമായ ഭരണാധികാരിക്കെതിരെ ഫിത്നയോ അതിലും വലിയ പ്രശ്നങ്ങളോ കൂടാതെ ഖുറൂജ് നടത്തുന്നതിനാണ് കഴിവും ശക്തിയും ഉപാധിയായി എണ്ണിയതെന്ന്. അതായത്, അതിക്രമകാരിയായ ഒരു അധികാരിയെ വെല്ലുവിളിക്കുന്നതിന് ചില വ്യവസ്ഥകളും മാർഗ്ഗനിർദ്ദേശങ്ങളും ഉണ്ടെന്ന് അഇമ്മ പറയുന്നു.

എന്നാൽ ഭരണാധികാരി കുഫ്റിലും ഇർതിദാദിലുമാണെങ്കിൽ അയാൾക്കെതിരെ നടത്തേണ്ട ജിഹാദ് മുഴുവൻ മുസ്‌ലിമിന്റെയും ബാധ്യതയാണ്. അവരതിന് തയ്യാറായില്ലെങ്കിൽ ഒരു സംഘമെങ്കിലും ആ ഉത്തരവാദിത്വം നിറവേറ്റണം. അല്ലാത്തപക്ഷം പ്രാപ്തിയുണ്ടായിട്ടും അതിൽ നിന്നൊഴിഞ്ഞു നിൽക്കുന്നത് കുറ്റകൃത്യമായി തീരും. ഇബ്നു ഹജർ അസ്ഖലാനി പറയുന്നു, "കുഫ്റിന്റെ പ്രവൃത്തിയുടെ അടിസ്ഥാനത്തിൽ ഭരണാധികാരി നീക്കം ചെയ്യപ്പെടണമെന്ന കാര്യത്തിൽ വിജ്ഞരുടെ ഇജ്മാഉണ്ട്.
അയാൾക്കെതിരെയുള്ള ഖുറൂജിൽ തന്റേതായ ഭാഗം നിർവഹിക്കുവാൻ ഓരോ മുസ്‌ലിമിനും ബാധ്യതയുണ്ട്.
അയാൾക്കെതിരെ അണിനിരക്കൽ പ്രതിഫലാർഹമായ കാര്യമാണ്. കഴിവുണ്ടായിട്ടും മസ്വ്ലിഹതിന്റെ മാർഗം

സ്വീകരിച്ചവർ കുറ്റവാളിയായിരിക്കും. കാഫിറായ ഭരണാധികാരിക്കെതിരെ ഖുറൂജിന് കഴിവില്ലാത്തവർ ഹിജ്റ ചെയ്യണം" (ഫതഹുൽ ബാരി 13 / 123).

## കാഫിറായ ഭരണാധികാരിക്കെതിരെ ഖുറൂജ്

ഭരണാധികാരി അക്രമിയായതിനാൽ ഖുറൂജ് നടത്തിയ സ്വഹാബികളുടെ മാതൃക മാതൃക കൂടി മുന്നിൽ വെച്ചാണ് കാലഘട്ടത്തിലെ കാഫിറായ ഭരണാധികാരിക്ക് എതിരെയുള്ള ഖുറൂജിന് നാം ന്യായം കണ്ടെത്തുന്നത്. അക്കാര്യത്തിൽ ഉബാദ ബിൻ  സാമിതിൽ നിന്ന്  ബുഖാരിയും മുസ്‌ലിമും ഉദ്ധരിക്കുന്നത് നാം തെളിവാക്കുന്നു. അദ്ദേഹം പറഞ്ഞു, "നബിയുടെ ക്ഷണം സ്വീകരിച്ച് ഞങ്ങൾ അവിടുന്നിന് ബയ്അത് ചെയ്തു. ഇഷ്ടത്തിലും അനിഷ്ടത്തിലും എളുപ്പത്തിലും ബുദ്ധിമുട്ടിലും, അവിടുന്നിന് മുൻഗണന നൽകുമെന്നും, കേൾക്കുകയും അനുസരിക്കുകയും ചെയ്യുമെന്നും ഞങ്ങൾ പ്രതിജ്ഞ ചെയ്തു. അല്ലാഹുവിൽ നിന്ന് വ്യക്തമായ തെളിവ് വന്ന വിഷയത്തിൽ സ്പഷ്ടമായ അവിശ്വാസം (ബവ്വഹായ കുഫ്ർ) ദർശിക്കാത്തിടത്തോളം അധികാരികളുടെ അധികാരത്തോട്  തർക്കിക്കില്ലെന്നും ഞങ്ങളിൽ നിന്ന് പ്രതിജ്ഞയെടുത്തു" (ബുഖാരി 7055).

ഈ ഹദീസിൽ വന്നിരിക്കുന്ന വാക്കുകൾ നാം പ്രത്യേകം ശ്രദ്ധിക്കണം. സസൂക്ഷമായി വിലയിരുത്തണം. രണ്ട് സംഗതികൾ ഇവിടെ സ്പഷ്ടമായി തന്നെ പ്രവാചകൻ വിശദീകരിച്ചിരിക്കുന്നു. **ഒന്ന്,** അല്ലാഹുവിൽ നിന്ന് വ്യക്തമായ തെളിവ് വന്ന വിഷയത്തിൽ. **രണ്ട്,** സ്പഷ്ടമായ അവിശ്വാസം അഥവാ ബവ്വഹായ കുഫ്ർ ദർശിക്കാത്തിടത്തോളം.

അതായത്, ഇന്നത്തെയോ എന്നത്തെയോ ഏതൊരു

ഭരണാധികാരിയും സ്വന്തം നിലക്ക് തെറ്റുകളും നിയമലംഘനങ്ങളും ചെയ്യുന്നുണ്ടോ, അല്ലെങ്കിൽ പാപങ്ങളും നിയമലംഘനങ്ങളും  അനുവദനീയമാണെന്ന് കരുതുന്നുണ്ടോ ഇല്ലയോയെന്നതിന് ഇവിടെ പ്രസക്തിയില്ല. അയാൾ സ്വന്തം നിലക്ക് ഹലാൽ ഹറാമാക്കുകയോ, ഹറാം ഹലാലാക്കുകയോ ചെയ്യുന്നുണ്ടോ  ഇല്ലയോയെന്നും നോക്കേണ്ടതില്ല. ഭരണാധികാരിയുടെ ഉള്ളിൽ അവിശ്വാസമുണ്ടോയെന്നതിലേക്കും നാം നോക്കണ്ട. ഒരാളുടെയും ആന്തരികാവസ്ഥയിലേക്ക് ദൃഷ്ടി പായിക്കേണ്ട ബാധ്യത നമുക്കില്ല. നമ്മോട് അങ്ങനെ കൽപിച്ചിട്ടുമില്ല. അയാളുടെ പ്രവൃത്തികളെല്ലാം മുസ്ലിമിന്റെ പ്രവൃത്തിയോട് യോജിക്കുന്നുണ്ടോയെന്നും നാം നോക്കേണ്ടതില്ല. അയാളുടെ വ്യക്തിപരമായ കുഫ്റിനെ കുറിച്ച് പോലുമല്ല ഇവിടെത്തെ സൂചന. മറിച്ച്, അയാളുടെ ഭരണം ഇസ്‌ലാമിക ശരീഅതിൽ അധിഷ്ഠിതമാണോ, അതോ അവിശ്വാസത്തിൽ അധിഷ്ഠിതമാണോ എന്നതാണ്. ഹദീസിൽ പറയുന്നത് '**സ്പഷ്ടമായ അവിശ്വാസം അഥവാ ബവ്വഹായ കുഫ്ർ ദർശിക്കാത്തിടത്തോളം**' അവർക്കെതിരെ തർക്കങ്ങൾക്ക് മുതിരരുതെന്നാണ്. അല്ലാതെ ഭരണാധികാരി കുഫ്ർ ചെയ്യുന്നത് നിങ്ങൾ ദർശിക്കാത്തിടത്തോളം തക്കങ്ങൾ അരുതെന്നല്ല.

അങ്ങനെ നോക്കുമ്പോൾ ഒരു രാജ്യത്ത് അനിസ്‌ലാമിക വ്യവസ്ഥ നടപ്പിലാക്കപ്പെടുന്നതിനോ, അനിസ്‌ലാമിക വിധി നടപ്പിലാക്കഓപ്പടുന്നതിനോ സാക്ഷ്യം വഹിക്കുന്ന ഏതൊരാളും തീർച്ചയായും അവിടെ കുഫ്ർ കണ്ടിട്ടുണ്ട്. ആ നാട്ടിലെ ഏതെങ്കിലും ഒരു  വിധിയിൽ പോലും ഭരണാധികാരി പരസ്യ  (ബവ്വാഹ്) മായി കുഫ്ർ പ്രവർത്തിക്കുകയാണെങ്കിൽ

അതിനർഥം അവിടെ വ്യക്തമായ കുഫർ പ്രത്യക്ഷപ്പെട്ടിരിക്കുന്നുവെന്നാണ്.

ഭരണാധികാരി തന്റെ ഇജ്തിഹാദിന്റെ ഫലമായി എത്തിച്ചേർന്ന തെറ്റായ നിഗമനത്തെ കുറിച്ചല്ല നാം ഇവിടെ പറയുന്നത്. അതേപോലെ, ഏതെങ്കിലും ഒരു വിഷയത്തിൽ സ്വന്തം താത്പര്യങ്ങളും, സ്വജന താത്പര്യങ്ങളും മുൻനിർത്തി, താൻ പ്രവർത്തിക്കുന്നത് പാപവും തെറ്റുമാണെന്ന ധാരണയോട് കൂടി ഇസ്ലാമികമായ വിധി തീർപ്പിൽ വെള്ളം ചേർക്കുന്നതിനെ കുറിച്ചുമല്ല. അത്തരം കാര്യങ്ങൾ പ്രവർത്തിച്ചിട്ടുള്ള പൂർവ്വ ഭരണാധികാരികളെ അതിന്റെ പേരിൽ നാം ആരും കാഫിറാക്കിയിട്ടില്ല. അത് നമ്മുടെ ചര്യയുമല്ല. മറിച്ച്, നാം പറയുന്നത് ഇസ്ലാമിക ചട്ടങ്ങളും നിയമങ്ങളും മാറ്റിമറിച്ച് കൊണ്ടും, കാലോചിതമായി മനുഷ്യനിർമിത വ്യവസ്ഥകൾ സ്വീകരിക്കുകയും ചെയ്തുകൊണ്ട് ഭരണം നടത്തുന്ന ഭരണാധികാരികളെ കുറിച്ചാണ്. ഇസ്ലാമികമായ ഒരു നിയമത്തിന് പകരം മറ്റൊരു നിയമം നടപ്പിലാക്കുന്നതിനെ കുറിച്ചാണ്. അവർ സ്ഥാപിച്ചിരിക്കുന്ന അനിസ്ലാമിക വ്യവസ്ഥകളെ കുറിച്ചാണ്. അതനുസരിച്ചാണ് അവർ ഭരണം നടത്തുന്നത് പോലും.

ഇവിടെ ഹദീസിൽ കുഫ്റുമായി ബന്ധപ്പെട്ട് സൂചിപ്പിച്ചിരിക്കുന്ന 'ബവ്വാഹ്' അഥവാ വ്യക്തം എന്നാൽ ഭരണാധികാരിക്ക് ആ പ്രവൃത്തിയുടെ കുഫ്റിനെ കുറിച്ച്, അല്ലെങ്കിൽ താൻ ചെയ്യുന്ന പ്രവൃത്തിയുടെ കുഫ്റിനെ കുറിച്ച് വ്യക്തമായ ധാരണയുണ്ടെന്നാണ്.  എന്നിട്ടും അത്തരം

വ്യതിയാനങ്ങളെ നിസ്സാരമായി സമീപിക്കുന്നുവെന്നുമാണ്. ഇത് തിരുത്തപ്പെടുകയും നീക്കം ചെയ്യപ്പെടേണ്ടതുമായ വ്യതിയാനമാണ്, ഫിത്നയാണ്. അതിനെതിരെ ഉടനടി ഒരു നടപടി ആവശ്യവുമാണ്. അത്തരമൊരു വ്യതിയാനം തിരുത്താൻ ഭരണാധികാരി വിസമ്മതിക്കുകയും തന്റെ നിലപാടിൽ ഉറച്ചുനിൽക്കുകയും ചെയ്താൽ, അദ്ദേഹത്തിനെതിരെ ഖുറൂജ് നിർബന്ധമാകും.

കാരണം, ഇവിടെ തീർച്ചയായും കുഫ്ർ പ്രകടനമാണ്. ശരീഅതിന്റെ മേധാവിത്വം നിലനിർത്തുന്നതിന്റെയും അല്ലാഹുവിന്റെ വചനത്തെ ഉയർത്തിപ്പിടിക്കുന്നതിന്റെയും ശരീഅതിന്റെ തത്വങ്ങളുമായി ഭരണം നടത്തുന്നതിന്റെയും, നന്മ കൽപിക്കുന്നതിന്റെയും തിന്മ വിരോധിക്കുന്നത്തിന്റെയും വിധികളുമായും ഹദീസിന്റെ ഈ വ്യാഖ്യാനം യോജിക്കുന്നു. ഈ വസ്തുതയെ അതേ ഹദീസിന്റെ മറ്റ് നിവേദനങ്ങളും, അവയിലെ വാക്യഘടനകളും കൂടുതൽ ശക്തിപ്പെടുത്തുന്നുമുണ്ട്. ഇത് സംബന്ധിച്ച മറ്റ്.ഹദീസുകളിൽ വന്നിരിക്കുന്ന വാക്യങ്ങളിൽ ഇങ്ങനെ കാണാം, '**അത് അല്ലാഹുവിനോടുള്ള പരസ്യമായ അനുസരണക്കേടല്ലെങ്കിൽ**'. അതേപോലെ, '**അല്ലാഹുവിനോട് വ്യക്തമായ അനുസരണക്കേടില്ലെങ്കിൽ"** എന്നും '**അവർ നിങ്ങളോട് വ്യക്തമായ പാപം ചെയ്യാൻ കൽപ്പിക്കുന്നില്ലെങ്കിൽ'** എന്നുമൊക്കെ കാണാവുന്നതാണ്.

**"അവർ നിങ്ങളോട് വ്യക്തമായ കുറ്റകൃത്യം കൽപ്പിക്കാത്തിടത്തോള**"മെന്നത് നാം ആദ്യം സൂചിപ്പിച്ച ഹദീസിൽ വന്നിരിക്കുന്ന '**സ്പഷ്ടമായ കുഫ്ർ**

**ദർശിക്കാത്തിടത്തോള**"മെന്നതിനോട് ചേർത്ത് വായിക്കണം. അതായത്, ഈ ഹദീസിൽ വന്നിരിക്കുന്ന **കുഫ്ർ ദർശിക്കുക**യെന്നതിന്റെ അർത്ഥം യഥാർത്ഥത്തിൽ അനുസരണക്കേട് കാണുകയെന്നാണ്. ഇമാം നവവി പറഞ്ഞു, "ഇവിടെ പരാമർശിച്ചിരിക്കുന്ന കുഫ്ർ അനുസരണക്കേടിനെയാണ് സൂചിപ്പിക്കുന്നത്. അതേപോലെ ഇവിടെ പരാമർശിച്ചിരിക്കുന്ന പാപം അനുസരണക്കേടും അവിശ്വാസവുമാണ് എന്ന് മറ്റുള്ളവരും പറഞ്ഞിട്ടുണ്ട്".

**'നിങ്ങൾ വ്യക്തമായ അവിശ്വാസം കാണുന്നില്ലെങ്കിൽ'** എന്ന പ്രസ്താവനയെ കുറിച്ച് അൽ ഖത്വാബി പറയുന്നു, "ബവാഹ് (വ്യക്തമായത്) എന്നതിന്റെ അർത്ഥം വ്യക്തവും സ്പഷ്ടവുമാണ്." ഹയ്യാൻ അബു അന്നദറിന്റെ വിവരണത്തിലും ഇത് റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുണ്ട്, 'അല്ലാഹുവിനോട് വ്യക്തമായ അനുസരണക്കേട് ഇല്ലെങ്കിലെന്നാണ് അദ്ദേഹം പറഞ്ഞത്. വ്യക്തമായ പാപം ചെയ്യാൻ അവർ നിങ്ങളോട് കൽപ്പിക്കാത്തിടത്തോളം കാലമെന്നാണ്  ഇമാം അഹ്മദിന്റെ മുസ്നദിലുള്ളത്.

**'നിങ്ങൾക്ക് അല്ലാഹുവിൽ നിന്നുള്ള തെളിവ്'** എന്ന പ്രസ്താവന വ്യാഖ്യാനത്തിന് ഇട നൽകാത്ത വിധം ഖുർആനിൽ നിന്നോ ആധികാരിക ഹദീസുകളിൽ നിന്നോ ഉള്ള ഒരു പ്രമാണത്തെയാണ് സൂചിപ്പിക്കുന്നത്. അതേക്കുറിച്ച് ഇമാം നവവി പറയുന്നു, "അല്ലാഹുവിൽ നിന്നുള്ള തെളിവോടെ'യെന്നതിന്റെ അർത്ഥം സർവ്വശക്തനായ അല്ലാഹുവിന്റെ ദീനിലെ കാര്യം വ്യക്തതയോടെ നിങ്ങളറിയുന്നുവെന്നാണ്". അതായത്,

ഭരണാധികാരികളുടെ പ്രവൃത്തികൾ വ്യാഖ്യാന (തഅ്‌വീൽ) ത്തിന് വിധേയമാകുന്നിടത്തോളം കാലം അവർക്കെതിരെ കലാപം അനുവദനീയമല്ല എന്നാണ് ഇതിനർത്ഥം.

ഇമാം ഇബ്നു ഹജർ അൽ അസ്ഖലാനി തന്റെ സ്വഹീഹുൽ ബുഖാരിയുടെ വ്യാഖ്യാനമായ ഫത്ഹുൽ ബാരിയിൽ ഈ ഹദീസിന്റെ വിശദീകരണത്തിൽ പറയുന്നു, "**സ്പഷ്ടമായ കുഫ്ർ'** എന്നതിന്റെ അർത്ഥം 'വ്യക്തവും സ്പഷ്ടവുമായത്' എന്നും **'അല്ലാഹുവിൽ നിന്നുള്ള തെളിവ് ഉണ്ടായിരിക്കുക**' യെന്നതിന്റെ അർത്ഥം ഖുർആനിന്റെ വ്യക്തമായ ഒരു പാഠമോ ആധികാരിക ഹദീസോ ഉണ്ടായിരിക്കുകയെന്നുമാണ്. ഇവ രണ്ടും വ്യക്തവും വ്യാഖ്യാനങ്ങൾക്ക് (തഅ്‌വിൽ) ഇടയില്ലാത്തതുമാണ്. അതിനാൽ, ഭരണാധികാരിയുടെ പ്രവൃത്തി വ്യാഖ്യാനത്തിന് വിധേയമാണെങ്കിൽ, അദ്ദേഹത്തിനെതിരെ ഖുറൂജ് അനുവാദമില്ല".

ഇമാം നവവി പറഞ്ഞു, "അതായത്, ഭരണാധികാരി വ്യക്തവും സ്പഷ്ടമായ കുഫ്റിന്റെ പ്രവർത്തനം നടപ്പിലാക്കുന്നതുവരെ അവരുടെ പ്രവർത്തനങ്ങളെ എതിർക്കരുത്. കാരണം, അത് ഇസ്‌ലാമിന്റെ പൊതു തത്വങ്ങൾക്ക് വിരുദ്ധമാണ്. മറ്റുള്ളവർ പറഞ്ഞിട്ടുണ്ട്, ഒരു ഭരണാധികാരി കുഫ്റോ ഗുരുതരമായ പാപമോ ചെയ്യുന്നതുവരെ ആ നേതൃത്വത്തെ വെല്ലുവിളിക്കാൻ പാടില്ല, അത്തരം സന്ദർഭങ്ങളിൽ, ഒരു അക്രമവും ഉപയോഗിക്കാതെ അതിനെ അപലപിക്കണം. കൂടാതെ, ഒരാൾക്ക് അങ്ങനെ ചെയ്യാൻ കഴിയുമ്പോഴാണ് ഈ വിധി. അത്തരം രീതിയിൽ ഒരാൾക്ക് ഭരണാധികാരിയെ നേരിടാൻ ആവുന്നില്ലെങ്കിൽ  ക്ഷമയോടെയിരിക്കേണ്ടത്

ആവശ്യമാണ്".

ഇബ്നു ഹജർ അസ്ഖലാനി തന്റെ സുപ്രസിദ്ധമായ ഫതഹുൽ ബാരിയിൽ ഇബ്നു ബത്വാലിനെ ഉദ്ധരിക്കുന്നു. "ഭരണാധികാരി പരസ്യമായും വ്യക്തമായും കുഫ്ർ ചെയ്യുകയാണെങ്കിൽ അദ്ദേത്തിന് അനുസരണമില്ല. മറിച്ച്, കഴിവുള്ളവർ  അദ്ദേഹത്തെ പുറത്താക്കാൻ ശ്രമിക്കുക എന്നത് നിർബന്ധമാണ്."(ഫത്ഹുൽ ബാരി 13 / 7).

അതായത്, അല്ലാഹു അവതരിപ്പിക്കുകയും അന്ത്യ പ്രവാചകനായ മുഹമ്മദിലൂടെ നടപ്പിൽ വരുത്തിയയുമായ ഇസ്ലാം അല്ലാത്ത ഏതൊരു ദീനും നിയമങ്ങളും പിന്തുടരാൻ അനുവദിക്കുന്ന ഏതൊരു വ്യക്തിയും  കാഫിറാണ്. അത്തരക്കാരെ സായുധ നീക്കങ്ങളിലൂടെ പുറത്താക്കണമെന്ന് ഇബ്നു കഥീർ തന്റെ സുപ്രസിദ്ധമായ തഫ്സീറിൽ സൂറതുൽ മാഇദ 40 - 50 വരെയുള്ള ആയാതിന്റെ വിശദീകരണത്തിൽ വിവരിക്കുന്നത് നമുക്ക് പാഠമായും തെളിവായും എടുക്കാം.